


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ആത്മപരിശോധന

എം. കെ. ഗാന്ധി

പരിഭാഷകൻ:

ആർ. വിശ്വനാഥൻ

പ്രസാധകൻ:

സെക്രട്ടറി

അഖിലഭാരത ചർക്കാസംഘം—കേരളശാഖ

പാലക്കാട്

# കുറിപ്പ്

ആഗസ്റ്റ് വിപ്ലവത്തിനുമുമ്പ്, 1942 ജൂണിൽ, ചർക്കാസംഘത്തിന്റെ ഒരു സമ്മേളനം നടക്കുകയുണ്ടായി. അതുകഴിഞ്ഞ് ഒന്നരമാസങ്ങൾക്കകം ഗാന്ധിജി, സർദാർ വല്ലഭഭായിപട്ടേൽ, ബാബുരാജേന്ദ്രപ്രസാദ് മുതലായി സംഘത്തിന്റെ പല ട്രസ്റ്റികളും ജെയിലിൽ അടയ്ക്കപ്പെട്ടു. മററു ട്രസ്റ്റികളും എപ്പോഴാണ് ജെയിലിൽ അടയ്ക്കപ്പെടുന്നതെന്ന് നിശ്ചയമില്ലാതിരിക്കുമ്പോൾ, ആഗസ്റ്റ് 27 മുതൽ 30 വരെയുള്ള തീയതികളിൽ സംഘത്തിന്റെ മറെറാരു സമ്മേളനം നടന്നു. ട്രസ്റ്റികൾ ഇല്ലാത്തപ്പോഴും സംഘത്തിന്റെ പ്രവർത്തനം എങ്ങിനെ നടത്തിക്കൊണ്ടുപോവാം എന്നതിനെപ്പററിയായിരുന്നു അതിൽ മുഖ്യമായി ആലോചിക്കപ്പെട്ടത്. സമ്മേളനത്തിനുശേഷം, ചില ട്രസ്റ്റികൾകൂടി തടവിലടയ്ക്കപ്പെട്ടതിനാൽ കോറം ഇല്ലാതാവുകയും അങ്ങിനെ പിന്നീട് സമ്മേളനം നടത്താൻ സാധിക്കാതാകയും ചെയ്തു. രണ്ടു ദീർഘസംവത്സരങ്ങൾക്കുശേഷം 1944-ൽ ഗാന്ധിജിയും സംഘത്തിലെ വേറെചില ട്രസ്റ്റികളും ജെയിലിൽനിന്നു മോചിക്കപ്പെട്ടു. ആ അവസരത്തിൽ (1944 സപ്തെമ്പർ 1, 2, 3 തീയതികളിൽ) സേവാഗ്രാമത്തിൽ വെച്ച് സംഘത്തിന്റെ ഒരു സമ്മേളനം നടന്നു. സമ്മേളനത്തിലെ മൂന്നുദിവസങ്ങളിലും ഗാന്ധിജിചെയ്ത അത്യുജ്ജ്വലമായ പ്രസംഗങ്ങളും, അവയെത്തുടർന്ന് ശ്രീ. ശ്രീകൃഷ്ണജാജു ഗാന്ധിജിയുമായി 7 ദിവസം നടത്തിയ ചർച്ചകളുമാണ് ആത്മപരിശോധന എന്ന പേരിൽ ഒരു പുസ്തകമായി ഇപ്പോൾ പ്രസിദ്ധപ്പെടുത്തുന്നത്.

ഒന്നാമത്തെ പ്രസംഗം (1—9—'44)

# അനുഭവത്തിൽനിന്നുള്ള പാഠങ്ങൾ

നാം സമ്മേളിച്ചിട്ട് ഇപ്പോൾ രണ്ടുവർഷത്തിനു മേലായിരിക്കുന്നു. ഈ രണ്ടുവർഷങ്ങളിൽ ജെയിലിനുപുറത്തുനടന്ന സംഭവങ്ങൾ കുറെയൊക്കെ എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ട്. കുറെയൊക്കെ എന്നു പറഞ്ഞത്, മുഴുവനും എനിക്കു മനസ്സിലായിട്ടില്ല എന്ന കാരണത്താലാണ്. ഈ രണ്ടുവർഷങ്ങളും ഒരു യുഗംപോലെയാണ് കഴിഞ്ഞുപോയത്. ഇന്ത്യയ്ക്കു മുഴുവനും ആപത്തുനേരിട്ട കാലഘട്ടമായിരുന്നു അത്. ചക്കാസംഘത്തിനു മാത്രമായി അതിൽനിന്ന് ഒഴിഞ്ഞുമാറുവാൻ കഴിയുന്നതാണോ?

ഇന്നു നാം വീണ്ടും ഈ നിലയിൽ സമ്മേളിച്ചിരിക്കുന്നു. നമുക്ക് നമ്മുടെ പ്രവൃത്തി തുടരാൻ കഴിയും; പക്ഷേ, അതു പോരാതെയാണിരിക്കുന്നത്. ചക്കാസംഘത്തിന്റെ സ്വത്ത് വളരെയൊക്കെ നശിപ്പിക്കപ്പെട്ടും, ഗവമ്മെണ്ടിന്റെ കൈയിൽ അകപ്പെട്ടുമാണിരിക്കുന്നത്. നമ്മുടെ സഹപ്രവത്തകരിൽ പലരും ഇന്ന് ഇവിടെയില്ല. ഞാൻ കോൺഗ്രസ്സിനെക്കുറിച്ചു സംസാരിക്കുന്നില്ല. ചക്കാസംഘത്തിനുവേണ്ടി വളരെയധികം കഷ്ടപ്പെട്ടിട്ടുള്ളവരും, അതിന്റെ ട്രസ്റ്റികളും ആയ പലരും നമ്മുടെകൂടെയില്ല. ഇപ്പോഴുള്ള വരെക്കൊണ്ടുതന്നെ പ്രവൃത്തികൾ നടത്താം എന്ന് എനിക്കു മനസ്സിലായി. അവർ ആ ചുമതലകൾ നിർവ്വഹിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

ജെയിലിൽവെച്ച് ഞാൻ അഗാധമായി ചിന്തിച്ചു. ഞാൻ ചെയ്ത തീരുമാനത്തെ ചുരുക്കമായി നിങ്ങളോടു പറയാം.

എല്ലാററിലും വലിയ ഒരു കാര്യം ഞാൻ ജെയിലിൽവെച്ച് അറിഞ്ഞത്, ചക്കാസംഘത്തിന്റെ നട്ടെല്ലിനെ തകക്കാൻ സാധിക്കും, എന്നതായിരുന്നു. അതിനെ നശിപ്പിക്കാൻ ആവശ്യമായ ശ്രമങ്ങൾ ഗവമ്മെണ്ടു ചെയ്യുകയുണ്ടായി. നമ്മുടെ പ്രവത്തനം കുറെയൊക്കെ നടന്നുവന്നിരുന്നുവെങ്കിലും, ഗവണ്മെണ്ട് ആഗ്രഹിച്ചിരുന്നെങ്കിൽ നമ്മെ വേരോടെ പിഴുതെറിയുവാൻ കഴിയുമായിരുന്നു എന്ന വാസ്തവം ഞാൻ കണ്ടറിഞ്ഞു. അതായത്, ഇന്നാട്ടിൽ ചക്കാപ്രവത്തനം യാതൊരുനിലയിലും നശിക്കുകയില്ല

എന്ന എന്റെ വിശ്വാസം ഫലവത്താകാതെ പോയിരിക്കുന്നു. ഞാൻ എളുപ്പത്തിൽ തോൽവി സമ്മതിക്കുന്ന ഒരാളല്ല. എന്നാൽ, ഗവണ്മെണ്ടിന്റെ ദയവുമൂലമാണ് നാം ജീവിച്ചുവന്നത് എന്ന വാസ്തവത്തെ ഞാൻ ജെയിലിലിരുന്നുകൊണ്ട് കണ്ടറിഞ്ഞു. ഇത് എന്നെ ഭയവിഹ്വലനാക്കിത്തീർത്തിരിക്കുന്നു. ഞാൻ കൂടിയാൽ ദൈവത്തിന്റെ ദയവിലല്ലാതെ മററാരുടെയും ദയവിൽ ജീവിക്കേണമെന്നാഗ്രഹിക്കുന്നില്ല. ഒരാംഒരും മററുള്ളവരുടെ ദയവില്ലാതെ ജീവിക്കുക സാദ്ധ്യമല്ലതന്നെ; അതു ദൈവനിശ്ചയമാണ്. പക്ഷെ, ഞാൻ ഇവിടെ പറയുന്നത് അത്തരം പരസ്പരാവലംബനത്തെക്കുറിച്ചല്ല.

എന്റെ പരിശ്രമങ്ങളെല്ലാം മേൽപ്രസ്താവിച്ച എന്റെ വിശ്വാസത്തെ ആധാരമാക്കി ചെയ്തിട്ടുള്ളവയാണ്. ചർക്കാസംഘത്തിന്റെ അസ്തിവാരവും അതേ വിശ്വാസത്തിന്റെ മീതെയാണ് കെട്ടപ്പെട്ടിരുന്നത്. അഹിംസാമാർഗ്ഗത്തിലൂടെ ഇന്ത്യ ജീവിക്കയും അഭിവൃദ്ധിപ്പെടുകയും ചെയ്യണമെങ്കിൽ അത് ചർക്കയുടെ സഹായത്താൽ മാത്രമേ സാദ്ധ്യമാകു; ചർക്കയാണ് അതിന്റെ ചിഹ്നം. ഇത് എനിക്കു ദക്ഷിണാഫ്രിക്കയിൽ വെച്ചുതന്നെ ബോദ്ധ്യപ്പെട്ടിരുന്നു. വേറെ മാർഗ്ഗങ്ങളിലൂടേയും നമുക്കു ശക്തി ആർജ്ജിക്കാൻ കഴിയും. എന്നാൽ, ആ ശക്തി ലോകത്തിന് നന്മ നൽകില്ല. നമ്മുടെ ചർക്കാപ്രസ്ഥാനത്തിൽ ചില വൈകല്യങ്ങൾ ഉണ്ട്. അവയെ തിരുത്തേണമെന്നു ഞാൻ വിചാരിക്കുന്നു. ചർക്ക തിരിക്കുക എന്നു ഞാൻ ഇന്ത്യയോടു പറഞ്ഞു എങ്ങിനെയാണ് തിരിക്കേണ്ടതെന്നും ഞാൻ നന്നായി അറിഞ്ഞിരുന്നു. എന്നാൽ, ഏതു ലക്ഷ്യത്തെ ലാക്കാക്കി തിരിക്കേണമെന്നതിൽ ആവശ്യമായേടത്തോളം നിഷ്കർഷ ഞാൻ ചെലുത്തുകയുണ്ടായില്ല. ഞാൻ നിർവ്വാഹനിപുണൻ എന്നു സ്വയം അഭിമാനിക്കുന്നു. സഹപ്രവർത്തകന്മാരും നിർവ്വാഹപ്രശ്നത്തിൽത്തന്നെ നിഷ്കർഷ പൂണ്ടുവന്നു. ഞാൻ അതിനെ അനുവദിച്ചു; അതിനുവേണ്ട സഹായവും ചെയ്തു. ഇന്നാകട്ടെ, 'ചർക്ക തിരിക്കുക' എന്നു പറഞ്ഞുകൊണ്ടിരുന്നാൽ മാത്രം നമ്മുടെ പ്രവൃത്തി നടക്കില്ല. നാം ബഹുദൂരം സഞ്ചരിച്ചുകഴിഞ്ഞിരിക്കുന്നു.

മേലാൽ നമ്മുടെ പ്രവർത്തനം എങ്ങിനെ നടത്തും എന്നു ഞാൻ ചിന്തിച്ചുകൊണ്ടിരുന്നു. സംഘത്തെ എന്റെ കൈയാൽ തന്നെ എന്തുകൊണ്ടു തകർത്തുവിടാൻ കഴിയുകയില്ല എന്നും, ഇപ്പോഴുള്ള സ്വത്തിനേയും പണത്തേയും ജനങ്ങൾക്കു ഭാഗിച്ചു

കൊടുത്താലെന്താ എന്നും ഞാൻ ആലോചിച്ചുകൊണ്ടിരുന്നു. ചക്കയുടെ സന്ദേശത്തെ നാം നമ്മുടെ ഓരോ ഗ്രഹത്തിലും പ്രചരിപ്പിക്കുംവരെ, നമ്മുടെ പ്രവൃത്തി പൂർത്തിയാകില്ല എന്നുഞാൻ കണ്ടു. നാം നമ്മുടെ ലക്ഷ്യത്തിൽനിന്ന് ഇന്നും വളരെ അകലത്തിലിരിക്കുന്നതിനു കാരണം ഇതാണ്. ഗ്രാമങ്ങൾ ഏഴുലക്ഷം ഉണ്ട്. ഇവയിൽ പലതും ഇന്നും നമ്മുടെ ചക്കാപ്രസ്ഥാനം എന്താണെന്നു തന്നെ അറിയാതിരിക്കുന്നുണ്ടാവാം. നമ്മുടെ കുററം ഇതാണ്. നിങ്ങൾ ഇതിനെക്കുറിച്ചു ചിന്തിക്കുക.

ഈ ആശയഗതിയിൽനിന്നു പിറവിയെടുത്തതാണ് 'വികേന്ദ്രീകരണ പദ്ധതി." ഇതു സാധിച്ചാൽ എത്രമാത്രം നന്നായിരിക്കും എന്നു ഞാൻ ആലോചിച്ചു. എൻെറ മാർഗ്ഗത്തിൽ വലുതായ ദുർഘടങ്ങളുണ്ടെന്നതിനെക്കുറിച്ചും ഞാൻ ചിന്തിച്ചു. ചക്കയെപ്പററി എന്നെപ്പോലെ ഇത്രയധികം ചിന്തിക്കുകയുംഅതിനുവേണ്ടി ഇത്രയധികം പരിശ്രമിക്കയും ചെയ്തിട്ടുള്ളവരായി വേറെ ആളുകളില്ല എന്നു ഞാൻ അവകാശപ്പെടുന്നു. എൻെറ ഈ അവകാശം വലിയൊരവകാശമാണ്. ഈ അവകാശബോധത്തിൽ അഹംഭാവവും കലന്നിരിക്കാം. എന്നാൽ ഈ സന്ദർഭത്തിൽ ഞാൻ ഇക്കാര്യം പറയാതിരുന്നാൽ അത് തെററായ വിനയഭാവമാകും. ജെയിലിലും ഞാൻ ചക്കയെക്കുറിച്ചല്ലാതെ മറെറാന്നിനെക്കുറിച്ചും ചിന്തിച്ചിരുന്നില്ല.

എൻെറ പ്രവർത്തനങ്ങൾക്കെല്ലാററിനും ആവശ്യമായ ശക്തിയും, നിയമലംഘനപ്രസ്ഥാനത്തിനാവശ്യമായ എല്ലാ ബലവും എനിക്കു ലഭിച്ചത് ചക്കയിൽനിന്നാണ്. ചക്കയ്ക്കുവേണ്ടി ഞാൻ ചെയ്തിട്ടുള്ള പ്രയത്നങ്ങൾക്കും ചെലവുചെയ്തിട്ടുള്ള പണത്തിന്നും തുല്യമായി മററു യാതൊരു പ്രസ്ഥാനത്തിലും ചെലവുചെയ്തിട്ടില്ല. തിലകസ്വരാജ്യനിധിയായ ഒരുകോടി ഉറുപ്പികയിൽ ഭൂരിഭാഗവും ചക്കാപ്രസ്ഥാനത്തിനുവേണ്ടിയാണ് ചെലവായത്. ഇക്കാരണത്താൽ എൻെറമേൽ എത്രയോ അധികം ആക്ഷേപങ്ങൾ ചൊരിയപ്പെടുകയുണ്ടായി! എന്നാൽ, അതെല്ലാം അഭിനന്ദനങ്ങളായി ഞാൻ കരുതി. എന്തുകൊണ്ടെന്നാൽ, ഞാൻ ചെയ്തതെല്ലാം വളരെയധികം ആലോചിച്ചു, കാര്യങ്ങൾ മനസ്സിലാക്കിയശേഷം മാത്രം ചെയ്തിട്ടുള്ളതാണ്. ആരെയെങ്കിലും ഞാൻ വഞ്ചിച്ചിട്ടുണ്ടോ? ചക്കയ്ക്കുവേണ്ടി ചെലവുചെയ്ത പണമെല്ലാം ജനങ്ങളുടെ സമ്മതത്തോടുകൂടി മാത്രമാണ് ചെലവുചെയ്തിട്ടുള്ളത്.

അതിന്റെ ഫലമായിട്ടാണ് ഈ സ്ഥാപനം ഉയൎന്നുവന്നത്. എന്റെ ചിന്തയേയും പഠിപ്പിനേയും ആധാരമാക്കി ഞാൻ ചെയ്ത തപം തീവ്രമായിരുന്നെങ്കിലും, വിജയസിദ്ധിയിലെത്തിക്കാൻവേണ്ടും ശക്തിയുള്ളതായിരുന്നില്ല. എന്റെ പരിചയം ഫലസിദ്ധിയ്ക്കാവശ്യമായ അളവിൽ സമ്പൂൎണ്ണമായിരുന്നില്ല എന്നു ഞാൻ സമ്മതിക്കേണ്ടിയിരിക്കുന്നു. ഇക്കാര്യങ്ങളെല്ലാം ഇന്നു ഞാൻ കൂടുതൽ വ്യക്തമായി കാണുന്നതിനാൽ എന്റെ ഈ വാക്കുകൾക്കു ഇന്നു കൂടുതൽ ശക്തിയുണ്ടു്.

ഇന്ന് ഇവിടെ വന്നിരിക്കുന്ന നിങ്ങൾ ചൎക്കാസംഘം പ്രവൎത്തകന്മാരോ, സംഘത്തിനോടോ എന്നോടോ അനുഭാവമുള്ളവരോ, ജനപ്രതിനിധികളോ, ആണ്. നമ്മളിൽ ജനങ്ങളുടെ ബലം എത്രമാത്രമുണ്ടെന്നു നമുക്കു കാണിക്കാൻകഴിയും. ഇക്കഴിഞ്ഞ പ്രക്ഷോഭണത്തിൽ ഇന്ത്യ പ്രത്യക്ഷപ്പെടുത്തിയ ബലത്തെ ശരിയായ മാൎഗ്ഗത്തിൽ നമുക്കു ചെലുത്താമായിരുന്നു; പക്ഷേ, നാം അതു ചെയ്തില്ല. കുററം നിങ്ങളുടെയല്ല, എന്റേതാണ്. ഞാൻ ഇതെല്ലാം പറയുന്നതു നിങ്ങളെ കുററപ്പെടുത്താനായിട്ടല്ല; നിങ്ങളുടേയും എന്റേയും ചിന്തയെ ഉദ്ദീപിപ്പിക്കാനായിട്ടു മാത്രമാണ്.

നാം ചൎക്കതിരിച്ചു: എന്തിനാണെന്നു ചിന്തിച്ചുകൊണ്ടല്ല, വെറും യാന്ത്രികമായിട്ടുമാത്രം. ചൎക്കയിൽ അടങ്ങീട്ടുള്ള തത്വങ്ങളെല്ലാം നിങ്ങൾ മനസ്സിലാക്കിയിരുന്നെങ്കിൽ, ഞാൻ അതിനു പറയുന്ന അൎത്ഥമെല്ലാം നിങ്ങളും പറയുമായിരുന്നു. രാഷ്ട്രവിജ്ഞാനവും അതിൽ സമ്പൂൎണ്ണമായടങ്ങിയിരിക്കുന്നു. പക്ഷേ, ചൂതുകളിപോലുള്ള രാഷ്ട്രവിജ്ഞാനമല്ല; ശുദ്ധമായ, സാമ്പത്തികമായ, രാഷ്ട്രവിജ്ഞാനം. ചൎക്കയിൽ ഉൾക്കൊള്ളുന്നതുപോലെ വിജ്ഞാനസമുച്ചയം വേറൊന്നിലും ഉൾക്കൊള്ളുന്നില്ല. ഇതു വാസ്തവമാണെങ്കിൽ, 'നൂലിന്റെ ഇഴയിൽ സ്വരാജ്യമിരിക്കുന്നു' എന്നു നാം പറയുന്നതിനു മറെറന്തുതന്നെയാണൎത്ഥം? പക്ഷേ, നൂലിഴ അററുപോകുന്നതോടൊപ്പം സ്വരാജ്യവും വീണുപോകും എന്നതു അതിന്റെ അൎത്ഥമല്ല.

ചൎക്കാസംഘക്കാർ, ഗ്രാമോദ്യോഗസംഘക്കാർ, ഗാന്ധിവാദികൾ—ഇവരെല്ലാം "കളിമണ്ണു"കളാണ് എന്നു മററുള്ളവർ നമ്മെ കുററംപറയുന്നു. ജനങ്ങൾക്കു ഇവരുടെനേൎക്കു ഭക്തിയുണ്ടു്; പക്ഷേ, രാജ്യത്തിന്റെ സ്ഥിതിഗതികളെക്കുറിച്ചു ജനങ്ങൾക്കു പറഞ്ഞുകൊടുക്കാൻ ഇവരെക്കൊണ്ടു കഴിയുന്നില്ല. മാൎക്സിന്റെ ത

ത്വന്ദ്വം നമ്മുടെയിടയിൽ വന്നുകൊണ്ടിരിക്കുന്നു. ആ ബാഹ്യശക്തികളുടെ മഹിമയുടെ മുമ്പിൽ ഈ പ്രവത്തകന്മാക്കു നിലനില്ക്കുവാൻ സാദ്ധ്യമല്ല എന്നെല്ലാം പറയുന്നതു കേൾക്കുന്നുണ്ട്. നാം നമ്മെ അഹിംസാഭക്തർ എന്നു പറഞ്ഞുകൊണ്ടു, അഹിംസയുടെ ശക്തിയെ പ്രത്യക്ഷമാക്കാതിരുന്നാൽ, ഗാന്ധിവാദികളാകുന്നതെങ്ങിനെ? വാസ്തവമാലോചിച്ചാൽ "ഗാന്ധിസം" എന്നൊന്നില്ല. ഉള്ളതു അഹിംസയാണ്. ചക്രാസംഘത്തിലെ ഓരോ പ്രവത്തകനും അഹിംസ രൂപമെടുത്തപോലെ ഇരിക്കേണ്ടതാണ്. അഹിംസാവാദി അഥവാ ഗാന്ധിവാദി ധമ്മശൂരനായിരിക്കണം. ഇപ്പോഴാകട്ടെ "ഗാന്ധിക്കാരൻ" എന്ന പേര് ഒരു പരിഹാസപ്പേരായിത്തീന്നിരിക്കുന്നു ഇപ്പോഴ് ആ പേർ അഭിമാനജനകമായ പേരല്ല. നാം അഹിംസയിൽ നമ്മുടെ ജീവിതത്തെ കുതിത്തിട്ടില്ല എന്നു സമ്മതിക്കണം. അഹിംസയിൽ നാം നിമഗ്നരായിരുന്നെങ്കിൽ ഇന്നു ഓരോ ഗ്രാമത്തിലും ചക്ക ഉണ്ടാകുമായിരുന്നു. എന്നേക്കൊണ്ടു ഇതു സാദ്ധ്യമായില്ല എന്നു ഞാൻ സമ്മതിക്കുന്നു. എനിക്കു ഈ അറിവു ലഭിച്ചിരുന്നെങ്കിൽ, കുറഞ്ഞപക്ഷം സേവാഗ്രാമത്തിലെങ്കിലും ഞാൻ അതു പ്രത്യക്ഷമാക്കുമായിരുന്നു. എന്നാൽ ഇപ്പോഴാകട്ടെ ഈ ജനങ്ങളുടെ കൈയിൽ ഞാൻ ചക്കയെ കൊണ്ടുചെന്നുവെച്ചാലും അവർ അതു സ്വീകരിക്കില്ല. നാം അവക്കു കൂടുതൽ കൂലികൊടുക്കും; വിദ്യാഭ്യാസം നൽകും; വേറെ തൊഴിലുകൾ കൊടുത്തു ആശപ്പെടുത്തും; അങ്ങിനെ പലവിധത്തിൽ അവക്കു സഹായംചെയ്യും. ഇത്രയൊക്കെ ചെയ്തിട്ടും നമുക്കു വിജയം സിദ്ധിക്കുന്നില്ല. എന്നാലും ചക്കയുടെ ശക്തിയിൽ എനിക്കുള്ള വിശ്വാസത്തിനു കോട്ടംവരില്ല. പരാജയപ്പെട്ട ഈ സന്ദർഭത്തിലും ഞാൻതന്നെയാണ് അതിന്റെ നേതൃത്വം വഹിക്കുന്നത്.

ഇക്കാരണത്താലാണ്, നമുക്കു ഇതൊന്നും ചെയ്യുവാൻ സാധിച്ചില്ല എന്നു നാം സമ്മതിക്കണമെന്നു ഞാൻ പറഞ്ഞത്. നമ്മുടെയിടയിൽ ത്യാഗികൾ കുറവായിട്ടല്ല. നമ്മുടെയിടയിൽ വേണ്ടിടത്തോളം ത്യാഗികൾ—സ്ത്രീകളും പുരുഷന്മാരും—ഉണ്ട്. അവരെ ഞാൻ വന്ദിക്കുന്നു. ഓരോരുത്തരേയും നോക്കുമ്പോൾ എന്റെ മനം പുളകംകൊള്ളുന്നു. ത്യാഗികളായ പ്രവത്തകർ ഇത്രയധികമുള്ളനാട് അധഃപതിക്കില്ല എന്ന് എന്റെ ആത്മാവ് എന്നോടു പറയുന്നു. എന്നാൽ ത്യാഗം ഇത്രയധികം ഉണ്ടായിട്ടും രാജ്യത്തിനു സ്വാതന്ത്ര്യം ലഭിച്ചിട്ടില്ല. സ്വാതന്ത്ര്യം വന്നുകൊണ്ടാ

ണിരിക്കുന്നത്, ഒരുപക്ഷേ നാം വിചാരിക്കുന്നതിനേക്കാൾ ശീഘ്രത്തിൽത്തന്നെ വന്നുചേൎന്നെന്നും വരാം. എന്നാൽ അതുകൊണ്ടൊന്നും എൻെറ വയർ നിറയുകയില്ല. 'ഇതിൽ നിങ്ങൾ വഹിച്ച പങ്ക് എന്ത്?' എന്നു എന്നോടുതന്നെ ഞാൻ ചോദിക്കുന്നു. നമ്മളെക്കൊണ്ടു സാധിച്ചതുചെയ്തു എന്നു എൻെറ മനസ്സ് സമാധാനം പറയുന്നു. ഞാൻ യാതൊരുത്തരുടെ മേലും കുററം ചുമത്തുന്നില്ല. ഇപ്പോഴുള്ള സ്ഥിതിയെ അതേപടി എടുത്തുകാണിക്കുക മാത്രം ചെയ്യുന്നു സ്ഥിതിഗതികളെ ശരിയായവിധം മനസ്സിലാക്കുന്നതും ബുദ്ധിയുടെ ഒരു ലക്ഷണമല്ലേ? നാം ചെയ്തിടത്തോളംകൊണ്ടു സംതൃപ്തരാകരുത്. നമ്മളെക്കൊണ്ടു കഴിയുന്നതുചെയ്തു. നമ്മളെ അളക്കുന്നതിനു വെച്ചിരുന്ന അളവുകോൽകൊണ്ടു കണക്കാക്കി സംഘത്തിൻെറ പ്രവൎത്തനങ്ങളെ പ്രചരിപ്പിച്ചിരുന്നെങ്കിൽ ഇന്നു നമ്മെ ചുററിയിട്ടുള്ള ഈ വഞ്ചന നമ്മെ സമീപിക്കതന്നെയില്ലായിരുന്നു. നാം അഹിംസാസ്വരാജ്യം നേടിയിരിക്കുമായിരുന്നു. എന്നാൽ നാം അതൊന്നും ചെയ്തില്ല. നിങ്ങളെ ഞാൻ ഒരു കഠിനമായ പരീക്ഷക്കു വിധേയരാക്കുന്നു നിങ്ങൾ അതിന്നു തയ്യാറാണെങ്കിൽ എന്നെയും അതിൽ ചേൎന്നവനായിട്ടു കരുതിക്കൊള്ളുക. എന്നാൽ, ഈ ഉപായത്തെ അജ്ഞതയാലൊ, വെറും അഹങ്കാരത്താലൊ, സ്വീകരിക്കുന്നതു തെററാണ്. ബുദ്ധിപൂൎവ്വം ആലോചിച്ചു ഈ പരീക്ഷണത്തിനു വരുന്നതാണുശരി. നിങ്ങൾ ശരിയായ പരീക്ഷണത്തിനല്ല വരുന്നതെങ്കിൽ ചക്രാസംഘത്തെ മുഴുവൻ അടച്ചുപൂട്ടുക അതിൻെറ വകയായുള്ള സ്വത്ത്, പണം ഇവയെ പ്രവൎത്തകന്മാൎക്കു പ്രാൎത്ഥനത്തിനായി വീതിച്ചുകൊടുക്കുക. ഇനി ചെയ്യാനുള്ളവേലക്കു ഒരുപൈസയും വെച്ചിരിക്കേണ്ട ആവശ്യമില്ല. ചക്രയെ അന്നപൂൎണ്ണാ എന്നു നാമെല്ലാവരും വിശ്വസിക്കും 40 കോടി ജനങ്ങൾക്കു ഈ ബോധമുണ്ടായാൽ ചക്രയുടെ അഭിവൃദ്ധിയ്ക്കായി ഒരു പൈസപോലും ചെലവുചെയ്യേണ്ട ആവശ്യം വരില്ല പിന്നീടു, ഗവൎമ്മേണ്ടിൻെറ കല്പനകൾകണ്ടു നാം ഭ്രമിക്കേണ്ടതായുംവരില്ല മുതലാളികളുടെ നേൎക്കു നോക്കുകയുംവേണ്ട. നമ്മളായിരിക്കും അന്നു ജനകീയജീവിതത്തിൻെറ കേന്ദ്രങ്ങൾ. മററുള്ളവർ നമ്മളെ അന്വേഷിച്ചു ഓടിവരും. തൊഴിലന്വേഷിച്ചു ജനങ്ങൾ വേറെ എങ്ങും പോകേണ്ടിവരില്ല. ഓരോ ഗ്രാമവും സ്വതന്ത്ര ഇന്ത്യയുടെ ഒരു കേന്ദ്രഭാഗമായിത്തീരും. ബോംബെ, കല്ക്കത്താ മുതലായ നഗരങ്ങളിലല്ലാതെ 7ലക്ഷം ഗ്രാമങ്ങളിൽ, 40കോടി

ജനങ്ങളുടെയിടയിൽ, സ്വതന്ത്രഇന്ത്യാ സ്ഥാപിയ്ക്കപ്പെട്ടും. പിന്നീട ഹിന്ദു–മുസ്ലീം പ്രശ്നം, അയിത്താചാരപ്രശ്നം, അന്യോന്യസ്പർദ്ധകാം, കുററങ്ങളും കുറവുകളും, ഇവയൊന്നും ഉണ്ടായിരിക്കുന്നതല്ല. ഈ പ്രവൃത്തികാംക്കായിട്ടാണ് ചക്രാസംഘം ആവിർഭവിച്ചത്; ഇതിനുവേണ്ടിയാണ് നാം ജീവിക്കയും മരിക്കയും ചെയ്യേണ്ടത്.

ഇത് അതിഗംഭീരമായ പ്രവൃത്തിയാണ്; ഇതിന് ഉന്നതമായ അറിവ് ആവശ്യമാണെന്നു നിങ്ങാം പറയും. ആ ഉന്നതമായ അറിവ് പുസ്തകശാലയിൽ ചെന്നിരുന്നു പുസ്തകങ്ങാം പഠിച്ചാൽ നേടാൻ കഴിയുന്നതല്ല. തങ്ങളുടെ കൈവിരലുകാംകൊണ്ടു പണി ചെയ്ത് അറിവിനെ മൂച്ചപ്പെടുത്തിക്കൊള്ളുകയാണ് വേണ്ടത്. ഇതിൽനിന്നാണ് "അടിസ്ഥാന വിദ്യാഭ്യാസം" പിറവിയെടുത്തത്. ഈ വിദ്യാഭ്യാസത്തിൽ കൈകാലുകാംകൊണ്ടു പണിയെടുക്കുന്നതുമൂലമാണ് അറിവ് ഉദ്ദീപിപ്പിക്കപ്പെടുന്നത്. പുസ്തകങ്ങളെല്ലാം തീയിലിട്ടു ചുടണമെന്നു പറയുന്നില്ല; അവയ്ക്കു ഒന്നാം സ്ഥാനം ഇല്ലെന്നുമാത്രം. ചക്ക്യ്ക്കാണ് ഒന്നാംസ്ഥാനം. അതിൻെറ മാർഗ്ഗത്തിലൂടെയാണ് ഗ്രാമക്കൈത്തൊഴിലുകാം, 'പുതിയ വിദ്യാഭ്യാസം' മുതലായ മററു കാര്യങ്ങാം പിറവിയെടുത്തത്. നാം അറിവോടുകൂടി ചക്കയെ സ്വീകരിക്കുന്നതായാൽ ഗ്രാമങ്ങളെ വീണ്ടും ഉദ്ധരിക്കുവാൻ കഴിയുന്നതാണ്. ഇന്നു സംഘത്തിലുള്ള സഹപ്രവത്തകരുടെ ശക്തിയുപയോഗിച്ചു നമുക്കു എത്ര മുന്നോട്ടു പോവാൻ കഴിയുമോ അത്രമാത്രമേ നമുക്കു മുന്നോട്ടുപോവാൻ കഴിയൂ. വിശ്വാമിത്രനെപ്പോലെ പുതിയ ലോകത്തെ സൃഷ്ടിക്കുക എന്നതല്ല എൻെറ നോട്ടം അദ്ദേഹം ത്രിശങ്കുവിനെ സ്വർഗ്ഗത്തിലേക്കു കൂട്ടിക്കൊണ്ടുപോവാൻ അനുഗ്രഹിച്ചു. പക്ഷേ, അവൻ ഇടയിൽ തൂങ്ങിനില്ക്കേണ്ടിവന്നു. അതിനാൽ, ഭൂദേവി നമുക്കു തരുന്ന ശക്തിയെക്കൊണ്ടുമാത്രമേ നാം പ്രവൃത്തി നടത്തേണ്ടതുള്ളൂ.

നാം നമ്മുടെ കൈകൊണ്ടുതന്നെ ചക്രാസംഘത്തെ അടച്ചുപൂട്ടുകയാണെങ്കിൽ, ഗവമ്മേണ്ടു പിന്നെ എന്തിനെയാണ് കണ്ടു കെട്ടുന്നത്? പീരങ്കിയുടെ വായിൽവെച്ചു പിന്നെ ആരേയാണു വെടിവെയ്ക്കുന്നത്? നാം 40കോടി ജനങ്ങളിൽ ഓരോരുത്തരായി നാനാ പ്രദേശങ്ങളിലും പരന്നുചേരും. നമ്മെ നശിപ്പിക്കാൻ ഗവമ്മേണ്ട് തീരുമാനിച്ചാൽ സുസ്മേരവദനരായി നാം അവരുടെ മുമ്പിലേക്കുചെല്ലും. നമ്മളിൽ ഒന്നുരണ്ടു കോടി ആളുകാം പോയാൽത്തന്നെ എന്ത്? സമുദ്രത്തിൽനിന്നു ഒരു കൈവെള്ളം എടു

ത്താൽ സമുദ്രം വററിപ്പോവില്ല; അതിൻെറ ശക്തിയെ ആരാലും നശിപ്പിക്കുക സാദ്ധ്യമല്ല. അതുപോലെ നമ്മെ നശിപ്പിക്കുന്നതിന പരിശ്രമം ചെയ്യുന്തോറും നമ്മുടെശക്തി വദ്ധിച്ചുകൊണ്ടേ ഇരിക്കും. അഹിംസയുടെ ശക്തിയെ നാം മനസ്സിലാക്കണമെന്നതു മാത്രമാണ് നിബന്ധന.

നമ്മൾ ചക്കയെ ആവശ്യമായ അളവിൽ പരിക്ഷിച്ചിട്ടുണ്ടോ എന്നു നോക്കേണ്ടതാണ്. നാം അതിനെ സംബന്ധിച്ചു വളരെയധികം ആരായുകയും, ആ പ്രയത്നത്തിൽ അഭിവൃദ്ധിനേടുകയും ചെയ്തിട്ടുണ്ട്. പലവിധത്തിലുള്ള ചക്കകൾ നാം ഉണ്ടാക്കി. ഇപ്പോൾ യന്ത്രശാസ്ത്രത്തിൻെറ കരകണ്ട ഒരു വിജ്ഞാനിയെ സൃഷ്ടിക്കയാണവേണ്ടത്. നാം ഇന്നു നൂല്ക്കുന്ന നൂലിനുപകരം കൂടുതൽ നേർമ്മയുള്ള നൂൽ കൂടുതൽ വേഗതയിൽ നൂല്ക്കാൻ കഴിയുന്ന ഒരു ചക്കയെ അയാൾ സൃഷ്ടിക്കണം. ഇത്തരം ഒരു ശാസ്ത്രജ്ഞനെ കിട്ടാതിരുന്നാലും ഞാൻ വെറുതെ ഇരിക്കുവാൻ പോവുന്നില്ല. എൻെറ ലക്ഷ്യം ശരിയാണെന്നു സിദ്ധാന്തപരമായി ഞാൻ സമത്ഥിക്കും. ഈ പ്രവൃത്തി ഉത്തമവിശ്വാസത്തോടെ ചെയ്യണം. വിശ്വാസം രൂപമെടുത്താൽ ബുദ്ധിയിലാണ് അതു പ്രകാശംപരത്തുന്നത്. ഇതു, തന്നെത്താൻ പ്രകാശിക്കുന്ന വസ്തുവല്ല. വിശ്വാസം വളരെ കൂടുതലായി വളന്നു, അതിനു ഒരു വാഹനവും ലഭിച്ചാൽ, അതു സൂര്യനെപ്പോലെ ജ്വലിക്കും. വിശ്വാസം ഒരുകാലത്തും വിശ്രമമെടുക്കുന്നില്ല; അത് അനുസ്യൂതമായി മുന്നോട്ടു ഗമിച്ചുകൊണ്ടേയിരിക്കും. അതിൻെറ സഹായത്താൽ അറിവു പ്രകാശിച്ചുകഴിഞ്ഞാൽ, വിശ്വാസംകൊണ്ടു യുക്തിവാദത്തെ എതിക്കാൻ സാധിക്കും. നാം ചെയ്യേണ്ടത് പ്രസംഗമല്ല; വിജ്ഞാനത്തിനനുയോജ്യമായ വാസ്തവഫലത്തെയാണ് നാം ആവശ്യപ്പെടുന്നത്. നിങ്ങൾ സത്യസ്ഥിതി അറിയാത്തവരാണെങ്കിൽ, വരൂ, ഞങ്ങൾ സത്യസ്ഥിതി അറിഞ്ഞവരാണ് എന്നു നമ്മുടെ വിശ്വാസം കുന്നിന്മേൽനിന്നു ഉച്ചത്തിൽ ലോകത്തോടു പറയും.

ഇന്നു നാം പരാജയപ്പെട്ടുകിടക്കുകയാണ്; ഈ നിലയിലാണ് പ്രവൃത്തി ആരംഭിക്കേണ്ടത്. എന്നാൽ നമ്മുടെ പ്രവൃത്തി എളുപ്പമായിത്തീരും. മനസ്സിൽ ഒട്ടുംതന്നെ അഴുക്കിരിക്കാൻ ഇടമനുവദിക്കാതെ, മാലിന്യങ്ങളെയെല്ലാം നീക്കി, നമ്മുടെ ഉള്ളിലുള്ള സ്പദ്ധകളെ ഇല്ലാതാക്കണം. നമ്മുടെ പ്രതിനിധികളെ നാം പരിപൂണ്ണമായി വിശ്വസിക്കണം. ഓരോരുത്തരും ഒന്നും മറയ്ക്കാതെ

തുറന്നുപറയണം. നാം സത്യത്തെ ആരാധിക്കുന്നവരാണെങ്കിൽ, പൂർണ്ണസത്യത്തെ നാം ഇവിടെ തുറന്നുപറയണം. നമ്മളിൽ എത്രത്തോളം അളവിൽ ഭയമിരിപ്പുണ്ടോ അതേ അളവിൽ നമ്മുടെ സത്യവും കുറയും. ഇതിനാലാണ് ഗീത നിർഭയത്വത്തിനു പ്രഥമസ്ഥാനം നൽകിയിരിക്കുന്നത്.

ഈ കാര്യങ്ങളെല്ലാം ഞാൻ മൂർച്ചയേറിയ അനുഭവത്തിൽനിന്നാണ് പറയുന്നത്. നാം ഭയമില്ലാതെ കാര്യങ്ങൾ പറയണം; യാതൊരു കാരണവശാലും കാര്യങ്ങൾ മറച്ചുവെയ്ക്കാൻ പാടില്ല. സ്വാതന്ത്ര്യത്തെ മൂടിക്കെട്ടിവെക്കേണ്ടതാണ്. ഇല്ലെങ്കിൽ നാം മാതൃഭൂമിയ്ക്കു ദ്രോഹംചെയ്തവരായിത്തീരും. നമ്മുടെ ശക്തികളെ സംഭരിക്കാനും സാധിക്കില്ല. സ്വാതന്ത്ര്യം നമ്മുടെ മാർഗ്ഗത്തിൽ ഉണ്ടാക്കിവെച്ചിട്ടുള്ള വിഘ്നങ്ങൾ കുറച്ചൊന്നുമല്ല.

രണ്ടാമത്തെ പ്രസംഗം (2—9—'44)

# വിസ്മരിക്കാനാവാത്ത സത്യം

ഇന്നലെ ഞാൻ കുറച്ചു ബുദ്ധപ്പാടു കാണിച്ചു. ഇന്നലെ അല്പം ജോലിതീർത്തു എന്നതു ശരിതന്നെ. എന്നാൽ, പിന്നീടു ഞാൻ അതേപ്പററി ചിന്തിച്ചുകൊണ്ടിരുന്നു. ഞാൻ ഒരു വലിയഭാരം ഏററിരുന്നു. അതായത്, സ്ഥൂലമായ ഒരു പദ്ധതി തയ്യാറാക്കി, നിങ്ങളുടെ മുമ്പാകെ സമർപ്പിക്കാമെന്നു ഞാൻ സമ്മതിച്ചിരുന്നു. ഇന്നലെ രാത്രിയും ഇന്നു കാലത്തും ഞാൻ അതേപ്പററി ചിന്തിച്ചുകൊണ്ടിരുന്നു. അതിനുവേണ്ടി മൌനവ്രതമെടുക്കുകയും ചെയ്തു. ഞാൻ എഴുതിയതു വായിക്കാം.

"1. ചർക്കയുടെ സങ്കല്പം ഗ്രാമത്തെ അടിസ്ഥാനമാക്കിയുള്ളതാണ്; ചർക്കാസംഘത്തിൻെറ ലക്ഷ്യം, പ്രാപിക്കുന്നതിന്ന് അത് ഗ്രാമാന്തരങ്ങളിൽ പടർന്നു പരക്കേണ്ടിയിരിക്കുന്നു ഈ ലക്ഷ്യത്തെ ലാക്കാക്കി ചർക്കാസംഘത്തിൻെറ ഈ സമ്മേളനം, നടത്തിപ്പുരീതിയിൽ ചുവടെചേർക്കുന്ന മാററങ്ങൾ വരുത്തേണ്ടതാണെന്നു തീരുമാനിക്കുന്നു:

(ക) സമ്മതമുള്ള പ്രവർത്തകന്മാർ സംഘത്തിൻെറ സമ്മതത്തോടുകൂടി ഗ്രാമങ്ങളിലേക്കു പോകേണ്ടതാണ്.

(ഖ) വില്പനകേന്ദ്രങ്ങളുടേയും ഉല്പത്തികേന്ദ്രങ്ങളുടേയും പ്രവർത്തനം ഒരു പരിധിക്കകത്തു നിറുത്തേണ്ടതാണ്.

(ഗ) ഇപ്പോഴുള്ള വിദ്യാലയങ്ങളെ വിപുലപ്പെടുത്തി, കൃഷി വർദ്ധിപ്പിക്കുന്നതിന്നുകൂടി ശ്രമിക്കേണ്ടതാണ്.

(ഘ) ഒരു താലൂക്കോ, ജില്ലയോ സ്വാതന്ത്ര്യമാകാനും സ്വാവലംബനം നടപ്പാക്കാനും ആഗ്രഹിച്ചാൽ സംഘം അതിന്ന് അനുമതിനൽകി ആ താലൂക്കിനോ ജില്ലയ്ക്കോ സ്വാതന്ത്ര്യം നൽകുന്നതാണ്.

2. ചർക്കാസംഘം, ഗ്രാമോദ്യോഗസംഘം, അടിസ്ഥാനവിദ്യാഭ്യാസസംഘം എന്നിവയുടെ ഒരു നിരന്തരസംയുക്തകമ്മിററി രൂപവൽക്കരിക്കേണ്ടതാണ്. അത് പുതിയ പദ്ധതിപ്രകാരം ആവശ്യമായ നിർദ്ദേശങ്ങൾ നൽകും. മൂന്നു സ്ഥാപനങ്ങളും പൂർണ്ണമായ അഹിംസ അനുഷ്ഠിക്കാനുള്ള ഉത്തരവാദിത്വം തങ്ങളിലിരിപ്പു

ണ്ടെന്ന് അറിയണം. ഇതിൻെറ സമ്പൂൎണ്ണമായ വികസനത്തിലാണ് സ്വരാജ്യം അടങ്ങിയിരിക്കുന്നത്.

എല്ലാവിധ ഗവണ്മെണ്ടുകളും മാൎഗ്ഗനിർദ്ദേശത്തിനായി ഈ മൂന്നു സ്ഥാപനങ്ങളുടെയും നേരെ നോക്കത്തക്കവിധം ഇവയുടെ അറിവും പരിചയവും മികച്ചതായിരിക്കയല്ലാതെ, നിലവിലുള്ള ഗവണ്മെണ്ടിൻെറ സഹായത്തെ പ്രതീക്ഷിക്കത്തക്കവിധം താഴുവാൻ പാടുള്ളതല്ല. ഇതാണ് ഒരിക്കലും വിസ്മരിച്ചുകൂടാത്ത സത്യം.

ഇതിൻെറ സാരം ഈ മൂന്നു സ്ഥാപനങ്ങളിലെയും പ്രവൎത്തകന്മാർ 'സ്ഥിതഃപ്രജ്ഞർ' (കലങ്ങാത്ത അറിവോടുകൂടിയവർ) പോലെ ഇരിക്കണമെന്നതാണ്. ഇത് അസാദ്ധ്യമാണെങ്കിൽ നമ്മുടെ പ്രവൃത്തിപദ്ധതി നാം മാററുകതന്നെവേണം; നമ്മുടെ ലക്ഷ്യത്തെ താഴെയ്ക്കു കൊണ്ടുവരണം. ഇന്നത്തെ നമ്മുടെ നില വിചിത്രമായിട്ടുള്ളതാണ്."

ഇതിനായി ചൎക്കാസംഘം, ഗ്രാമക്കൈത്തൊഴിൽസംഘം, അടിസ്ഥാനവിദ്യാഭ്യാസസംഘം എന്നിവയുടെ സംയുക്തക്കമ്മിററി രൂപവൽക്കരിക്കേണ്ടതാണെന്നു പ്രത്യേകം സൂചിപ്പിച്ചുകൊള്ളുന്നു. എല്ലാവിധ ഗവണ്മെണ്ടുകളും ഈ സംയുക്തകമ്മിററിയെ അനുസരിച്ചു നടക്കുന്ന രീതിയിൽവേണം നമ്മുടെ പ്രവൃത്തികൾ നടത്തിക്കൊണ്ടുപോവാൻ.

ഇന്ന് നമ്മുടെ നില വളരെ പരിതാപകരമായിരിക്കുന്നു. കോൺഗ്രസ്സുകാരിൽ നിന്ന് നമുക്കു സഹായം ലഭിക്കുകയില്ല എന്നു ചൎക്കാസംഘത്തിൻെറ ഒരു സജീവാംഗം എന്നോടു പറയുകയുണ്ടായി. ആ രണ്ടു വർഷത്തെ അനുഭവവും നമുക്കു ലഭിച്ചിട്ടുണ്ട്. ജെയിലിലിരിക്കുമ്പോഴും പത്രങ്ങളിൽനിന്ന് നാം എത്രയോ അധികം വായിച്ചറിഞ്ഞു. നമ്മുടെ പ്രവൎത്തകന്മാർ പറയുന്ന പരിതാപനിലയും ഞാൻ കണ്ടു. ഇപ്പോൾ നേരെ കാൎയ്യം തുറന്നുപറഞ്ഞതിനാൽ എല്ലാം വ്യക്തമായിത്തീരുകയും ചെയ്തു.

ജെയിലിൽവെച്ച് ഞാൻ കമ്മ്യൂണിസത്തെപ്പററിയുള്ള ഗ്രന്ഥങ്ങളെല്ലാം വായിച്ചു. എനിക്കു ഇതു പുതുതല്ല. മൌലാനാ ഹജരത്മോഹാനി ആശ്രമത്തിൽ വരുമ്പോഴെല്ലാം ഞാൻ മിക്കപ്പോഴും അദ്ദേഹവുമായി ഈ വിഷയങ്ങളെക്കുറിച്ചുതന്നെ സംസാരിക്കുകയായിരുന്നു പതിവ്. സമഷ്ടിവാദികളുടെപക്കൽ തൊഴിലാ

ളികളും, പഠിച്ച് ഉന്നതബിരുദങ്ങൾ നേടിയ പ്രവർത്തകന്മാരും വേണ്ടുവോളമുണ്ട്. ഇവരിൽ നിഷ്പക്ഷനിലയിലുള്ളവർ എന്റെ അടുത്തു വരാറുണ്ട്. അവർ എന്നോട്, "അങ്ങയുടെ ജീവിതതത്വം എന്താണോ, അങ്ങ് അങ്ങയുടെ വിശ്വാസപ്രമാണമായി കരുതുന്നത് എന്താണോ, അതിനെ ലോകത്തിന്റെ മുമ്പാകെ വെയ്ക്കുക," എന്നു പറയാറുണ്ട്. ലോകത്തിന്റെ മുമ്പാകെ ഞാൻ വെച്ചിട്ടുള്ളത് ഒരു പുതിയ തത്വമാണ്. ഇതിനെക്കുറിച്ച് ചരിത്രത്തിൽ യാതൊന്നും കാണുക സാദ്ധ്യമല്ല. 40 വർഷങ്ങളിൽ എനിക്കുണ്ടായ അനുഭവമാണ് എന്റെ സ്വത്ത്.

നമ്മുടെപക്കൽ ബിരുദധാരികൾ കുറവാണ് എന്നത് നമ്മൾ സമ്മതിക്കണം. നമ്മുടെപക്കൽ പണമില്ല. ശക്തിയും അത്ര കാര്യമായിട്ടില്ല. ഈ തടസ്സങ്ങളെല്ലാം ഞാൻ അറിയുന്നു. ഇവയെല്ലാമിടയിൽ, ചിരിച്ചുകൊണ്ട് ഞാൻ ഈ 75 വർഷംവരെ നടന്നുവന്നു. ഭയത്തെ അകററി, എന്റെ പാതയെ കണ്ടു മനസ്സിലാക്കി ഞാൻ നടന്നു. നിങ്ങൾക്കും അതേ നിർഭയത്വം ആർജ്ജിക്കാൻ കഴിയണമെന്നു ഞാൻ ആശിക്കുന്നു.

ഈവിധമുള്ള നിർഭയത്വം നമുക്കുണ്ടാവുകയാണെങ്കിൽ, നമ്മുടെ അറിവിന്റെ സഹായത്താൽ നാം പോകേണ്ടമാർഗ്ഗം ഏതാണെന്നു തീരുമാനിക്കാൻ നമുക്കു സാധിക്കും. വഴിതെററിക്കുന്ന എതിരിനേയും എതിർക്കാനും കഴിയും. വെളിച്ചംകാട്ടുക എന്നതിന്റെ അർത്ഥം മുന്നോട്ട് പോയ്ക്കൊണ്ടിരിക്കുന്തോറും അതേ അളവിൽ ഇരുട്ടിനെ അകററുക എന്നതത്രേ. വെളിച്ചമില്ലായ്മയത്രേ ഇരുൾ. വെളിച്ചമുണ്ടായാലോ, മുന്നോട്ടുപോവുക എന്നതാണ് ലോകരഹസ്യം. തന്നെത്തന്നെ നശിപ്പിക്കുക എന്നതല്ലാതെ ഇരുളിന് അപ്പോൾ മറെറാരു ശരണവുമില്ല. ഇതത്രേ അഹിംസയുടെ രീതി. എന്റെ ഉള്ളിൽ അതു നിറഞ്ഞിരിക്കുകയാണെങ്കിൽ ഞാൻ യാതൊരുത്തരേയും ഭയപ്പെടില്ല. എന്റെ വാഹനം കുണ്ടിൽ വീണാലും മുന്നോട്ടു നീങ്ങിക്കൊണ്ടുതന്നെ ഇരിക്കും. അഹിംസയുടെ ഈ അർത്ഥം ഞാൻ മരിച്ചുകഴിഞ്ഞാൽ മാത്രമേ നിങ്ങൾക്കു വ്യക്തമാകയുള്ളൂ, അതിനു മുമ്പില്ല.

ഇതുവരെ നാം മുടന്തന്മാരായിരുന്നതിനാൽ കോൺഗ്രസ്സിന്റെ സഹായഹസ്തങ്ങളെ ഉററുനോക്കിക്കൊണ്ടിരുന്നു. കോൺഗ്രസ്സ് സ

ഹായിച്ചാൽ നമ്മുടെ പ്രവൃത്തി നടക്കും എന്നുനാം വിചാരിക്കുന്നു. എന്നാൽ, കോൺഗ്രസ്സിൽ ചക്രസംഘത്തെ സംബന്ധിച്ച നിശ്ചയങ്ങൾ തയ്യാറാക്കുന്നതു ഞാനത്രേ. ഇതുതന്നെയായിരിക്കും ഇനിയും നടക്കുക എന്നു ഞാൻ കണ്ടു. കോൺഗ്രസ്സുകാർ നമ്മുടെ അടുക്കൽ വന്നു് ഗ്രാമങ്ങളിൽ പ്രവൃത്തിചെയ്യുന്നതെങ്ങിനെഎന്നു് നമ്മളോടു ചോദിച്ചു പഠിക്കാനിടയാകത്തക്ക അളവിൽ നമുക്കു ശക്തിയുണ്ടായിരിക്കേണ്ടതാണു്. ചക്രസംഘത്തിൽ ചേരാത്ത കോൺഗ്രസ്സുകാരൻ ഏതു്? നമുക്കു് ഈ ബോധമുണ്ടായാൽ നമ്മളും കോൺഗ്രസ്സുകാരും അന്യോന്യം സഹകരിച്ചു പ്രവൎത്തിക്കും. രണ്ടുകൂട്ടരും ഒന്നായിട്ടു പ്രയത്നിക്കും. നാം കോൺഗ്രസ്സിന്റെ നിൎമ്മാണപ്രവൎത്തനങ്ങൾ നിറവേററണം. കോൺഗ്രസ്സാകട്ടെ, നിയമസഭകളിൽ ഗവൺമെണ്ടിനോടു സമരംചെയ്യും. ഇവ രണ്ടും അന്യോന്യവിരുദ്ധമായ പ്രവൎത്തനങ്ങളായി തോന്നുകയില്ലതന്നെ.

ആകയാൽ, എല്ലാ കാൎയ്യങ്ങളെപ്പററിയും പുതിയരീതിയിൽ പുതിയ ഉൗൎജ്ജസ്വലതയോടുകൂടി നാം ആലോചിക്കണം. ഞാൻ നിങ്ങളുടെ മുമ്പാകെ പുതിയതായി യാതൊന്നും വെച്ചിട്ടില്ല. നിങ്ങൾ ഞാൻ പറഞ്ഞതെല്ലാം സ്വന്തജീവിതത്തിൽ പകൎത്തിയാൽ വലിയ കാൎയ്യമായിരിക്കും. നമ്മുടെ സ്ഥിതി വിചിത്രമായിക്കൊണ്ടിരിക്കുന്നു. ഞാൻ ചക്രയിൽ എന്തു ശക്തിയാണിരിക്കുന്നതെന്നു വിശ്വസിച്ചുവന്നോ അതിനെ, ഖാദിപ്രവൎത്തനം നാം ഇപ്പോൾ നടത്തിവരുന്ന രീതിയിൽ നടത്തിയാൽ, വെളിപ്പെടുത്തുക സാദ്ധ്യമല്ല. ഇതേപ്പററി എന്റെ മനസ്സിൽ തെല്ലും സന്ദേഹമില്ല.

യന്ത്രശക്തിയിൽ വിശ്വാസമുള്ളവർ ഇന്ത്യയുടെ വിരോധികളല്ല എന്നാൽ എനിക്കും അവൎക്കും തമ്മിൽ കൊടുമുടിക്കും നീൎക്കയത്തിനും തമ്മിലുള്ള വ്യത്യാസമുണ്ടു്. യന്ത്രവാദികൾ പറയുന്നവിധം നഗരങ്ങൾ നടന്നാലും, ഗ്രാമവാസികളായ നിങ്ങൾ കാൽതെററി ആവഴി നടന്നാൽ ഇന്ത്യയുടെ രൂപം തന്നെ മാറിപ്പോകും. കോടിക്കണക്കായുള്ള പാവങ്ങൾ പട്ടിണി കിടന്നു നശിക്കയും, കൊഴുത്തുതടിച്ച ഒരുകോടി ആളുകൾ അവശേഷിക്കയും ചെയ്യും. എനിക്കു 125 വൎഷം ജീവിക്കാനുള്ള ആശയുണ്ടു്; എന്നാൽ 39 കോടി ജനങ്ങളെ നശിപ്പിച്ചു് ഒരുകോടി

പേർ ജീവിക്കുകയാണെങ്കിൽ, 39 കോടിയെ ചാമ്പലാക്കുകയാണെങ്കിൽ, എനിക്ക് അതു കണ്ടുസഹിക്കുക സാദ്ധ്യമല്ല. ഞാൻ പഠിച്ച വിദ്യയനുസരിച്ച് എല്ലാവരേക്കാളും എളിയവനായ മുടന്തനു സഹായംനൽകി, അവന്റെ നടപ്പിനൊത്തു നടക്കുന്നതാണ് എനിക്കിഷ്ടം. ഈ പ്രവൃത്തി നാം ഇതു വർഷങ്ങളായി, ഖദർമുഖാന്തിരമായി ചെയ്യുവാൻ ശ്രമിച്ചുവന്നു. നമ്മുടെ ചരിത്രം ഏതാനുംചില വർഷങ്ങളെപ്പററിയതുമാത്രമാണ്. എന്നാൽ ഇതിനകം നാം എത്രമാത്രം വ്യത്യാസങ്ങൾവരുത്തി? ഒരു മാററവും വേണ്ടാ എന്നതാണ് നിങ്ങളുടെ ലക്ഷ്യമെങ്കിൽ മാററത്തിനൊന്നും ആവശ്യമില്ല. ഞാൻ വഞ്ചിതനായിപ്പോവില്ല. നിങ്ങൾ എന്റെ വാക്കുകൾ എല്ലാവിധത്തിലും ആലോചിച്ചശേഷം ഒരു തീരുമാനം വരുത്തുക ഇത്രയധികം പ്രവർത്തകർ ഇനി വീണ്ടും ചേരുന്നത് എപ്പോഴാണെന്നോ, അതിനുള്ള നടക്കുമെന്നോ ആരുകണ്ടു? എന്റെ ബുദ്ധിയിൽ തോന്നിയത് അതേപടി ഞാൻ നിങ്ങളോടു പറഞ്ഞിരിക്കുന്നു.

നാം ചക്കയെ നമ്മുടെ ലക്ഷ്യത്തിന്റെ ഏററവും മഹത്വമുള്ള ചിഹ്നമായി കരുതുകയാണെങ്കിൽ, ഇന്നത്തെ രീതിയിൽ നമുക്കു ലക്ഷ്യപ്രാപ്തി സാദ്ധ്യമല്ലെങ്കിൽ, നമ്മുടെ നടത്തിപ്പുരീതിയെ മാററുകതന്നെ വേണം.

ഇതിന്റെ അർത്ഥം ഇന്നുവരെ നാം ചെയ്തതെല്ലാം തെററ് എന്നല്ല. നാം ചെയ്തതെല്ലാം സത്യബോധത്തോടെയാണ്ചെയ്തത്. അതും കുറച്ചു വല്ലതുമായിരുന്നോ? ചെറിയ മൂലധനം ഉപയോഗപ്പെടുത്തി നാലുകോടി ഉറുപ്പിക നാം ഗ്രാമീണർക്കുണ്ടാക്കിക്കൊടുത്തു. ഗ്രാമങ്ങൾക്ക് സ്വല്പവരുമാനം ഉണ്ടാകുന്നതിന്നായി നാം വ്യയംചെയ്ത തുക എത്രയോ നിസ്സാരമായിരുന്നു. എന്നാലും, നമ്മുടെ ലക്ഷ്യത്തെ നോക്കുമ്പോൾ നാംചെയ്ത പ്രവൃത്തി രണ്ടാംതരം മാത്രമായി കാണുന്നു. ഇമ്മാതിരി വ്യാപാരവേലയിൽ നാം മുഴുകിപ്പോവരുത്. ജവഹർ എനിക്ക് ചൈനയിലെ സഹകരണ പ്രവർത്തനത്തെ സംബന്ധിച്ച ഒരു ഗ്രന്ഥം അയച്ചുതന്നു. നാം ചെയ്തുകൊണ്ടിരിക്കുന്ന പ്രവർത്തനവുമായി അതിനെ താരതമ്യപ്പെടുത്തിനോക്കിയാൽ അത് ഒരു പ്രവർത്തനംതന്നെ അല്ലെന്നുകാണാം; എന്നാൽ 'പ്രവർത്തനം' എന്ന രീതിയിൽ നോക്കുമ്പോൾ നാം

ഒന്നും ചെയ്തിട്ടില്ലെന്നും കാണാം. നമ്മൾ ഏഴുലക്ഷം ഗ്രാമങ്ങളിൽ എത്തിച്ചേർന്നിട്ടില്ല. മില്ലുകളുമായി താരതമ്യപ്പെടുത്തുമ്പോൾ നാം ഒരു ശതമാനം പ്രവൃത്തി മാത്രമാണ് ചെയ്തിരിക്കുന്നത്. നമ്മുടെ ഈ പ്രവൃത്തിയെക്കുറിച്ച് നമുക്കെങ്ങിനെയാണ് അഭിമാനിക്കാൻ കഴിയുക? അതിനാൽ, നാം ഈ പരിവർത്തനങ്ങൾ വരുത്താൻ തയ്യാറില്ലെങ്കിൽ, ഒരു പരോപകാരസ്ഥാപനം മാത്രമായി പ്രവൃത്തി ചെയ്തുകൊണ്ട് അവശേഷിക്കും എന്നും ഞാൻ പറയുന്നു. ഇതിൽ എനിക്ക് ഒട്ടും ലജ്ജതോന്നുന്നില്ല. നമ്മുടെ ലക്ഷ്യം നിറവേററണം. അതു നിറവേററുന്നതിൽ നാം ആരെയും വഞ്ചിക്കാൻ പാടുള്ളതല്ല. നമ്മുടെ ലക്ഷ്യത്തെ നിറവേററണമെങ്കിൽ അതിനാവശ്യമായ ശക്തി വർദ്ധിപ്പിക്കുന്നതിന് എന്താണു മാർഗ്ഗമെന്ന് നിങ്ങൾ ആലോചിക്കുക. പരിവർത്തനത്തിനുവേണ്ടി നിങ്ങളുടെ കൈയാൽ തന്നെ സംഘത്തെ അടച്ചു പൂട്ടുകയാണെങ്കിൽ നമ്മുടെ ശക്തി വർദ്ധിക്കും.

# "എന്റെകൂടെ വരിക; അല്ലെങ്കിൽ എന്നെ വിടുക"

ഇന്നു ഞാൻ എന്റെ ലക്ഷ്യത്തെ കൂടുതൽ വ്യക്തമാക്കാൻ ശ്രമിക്കാം. കഴിഞ്ഞ രണ്ടു ദിവസങ്ങളിലായി ഞാൻ പറഞ്ഞതിനെ ഇന്നു വേറൊരു രീതിയിൽ പറയാം.

നമ്മുടെ പ്രവർത്തനം ചെറിയ ഒരു നിലയിൽനിന്നാണ് ആരംഭിച്ചത്. ഞാൻ ചർക്കാപ്രവർത്തനം തുടങ്ങിയപ്പോൾ എന്റെ അടുത്തു വിത്തൽദാസും വേറെ ചില സഹോദരികളും ഉണ്ടായിരുന്നു. എന്റെ ലക്ഷ്യത്തെ ഞാൻ അവർക്കു വ്യക്തമാക്കിക്കൊടുത്തു. മഗൻലാൽ മുതലായ മററു ചിലരും ഉണ്ടായിരുന്നു. അവർക്കു വേറെ എവിടെയാണ് ശരണം?—എന്നോടൊന്നിച്ചു ജീവിച്ച്, എന്നോടൊന്നിച്ചു മരിക്കുകയല്ലാതെ

അക്കാലത്തു വിത്തൽദാസ് തൊഴിലാളികൾക്കായി പോരാടിക്കൊണ്ടിരിക്കുകയായിരുന്നു. അദ്ദേഹം തന്റെ വ്യാപാരവൃത്തിയെ വിട്ടുവിട്ട് ഈ പിച്ചക്കാരന്റെ പ്രവൃത്തിയിൽച്ചേർന്നു. ഭാവിയിൽ ഞങ്ങളുടെ സ്ഥിതിയെന്തായിരിക്കുമെന്ന് ഞങ്ങൾക്കാർക്കും അറിഞ്ഞുകൂടായിരുന്നു.

ഇന്ന് ഒന്നുരണ്ടുകോടി ജനങ്ങൾ ചർക്കയെക്കുറിച്ചു മനസ്സിലാക്കിയിരിക്കുന്നു. ചർക്കയിൽ സ്വരാജ്യം ഉല്പാദിപ്പിക്കുന്ന ശക്തി ഇരിക്കുന്നുണ്ടെന്ന് ഇന്നുവരെ നാം പറഞ്ഞുകൊണ്ടു നടന്നിരുന്നു. ചർക്കമുഖേന കഴിഞ്ഞുപോയ വർഷങ്ങളിൽ ഗ്രാമങ്ങൾക്കാവശ്യമായതോതിൽ പണവും ചെലവഴിക്കാൻ സാധിച്ചിരുന്നു. ചർക്ക ഇല്ലാതെ സ്വരാജ്യം വരില്ല എന്ന് ഇനിയും നമുക്കു പറയാൻ കഴിയുന്നതാണോ? നമ്മുടെ ഈ ലക്ഷ്യത്തെ നിറവേററാൻ കഴിയാത്തതുവരെ ചർക്ക പാവപ്പെട്ടവർക്കു സഹായം നൽകുന്ന ഒരു ഉപകരണം മാത്രമായിരിക്കും, അതു സ്വാതന്ത്ര്യമന്ത്രമായിരിക്കില്ല. ഇതു നിങ്ങൾക്കു മനസ്സിലായെങ്കിൽ, അടുത്ത പടിയിലേക്കു കടക്കാം.

രണ്ടാമത്തെ പടി എന്തെന്നാൽ, നമ്മുടെ ഈ വിഷയത്തെ നാം കോടിക്കണക്കായ ജനങ്ങൾക്കു മനസ്സിലാക്കിക്കൊടുത്തിട്ടില്ല.

ആ ജനങ്ങളുടെ ഇടയിൽ ചക്രയെക്കുറിച്ചുള്ള അറിവോ, അറിയാനുള്ള ആശയോ ഇല്ല.

കോൺഗ്രസ്സ് ചക്രയെ സ്വീകരിച്ചതു വാസ്തവം. എന്നാൽ കോൺഗ്രസ്സിൻെറ ആഗ്രഹംകൊണ്ടാണോ അങ്ങിനെ സ്വീകരിച്ചത്? അല്ല. കോൺഗ്രസ്സ് എനിക്കുവേണ്ടി ചക്രയെ അംഗീകരിക്കുകയാണ്. സമഷ്ടിവാദികൾ അതിനെ പരിഹസിക്കുന്നു. അതിനെ എതിർത്തുകൊണ്ട് അവർ പ്രസംഗങ്ങൾ ചെയ്യുന്നു; ലേഖനങ്ങൾ എഴുതുന്നു. അവക്കു ശരിയായ മറുവടി പറയാൻ നമുക്കു സാധിക്കുന്നില്ല. ചക്ര മുഖേന സ്വരാജ്യം ലഭിക്കും എന്ന് ഞാൻ എങ്ങിനെയാണ് അവരെ വിശ്വസിപ്പിക്കുക? ഇത്ര വഷങ്ങളായിട്ടും, നമ്മുടെ പ്രതിജ്ഞ ഇത്ര ഇത്ര അളവിൽ നിറവേറുമെന്നു പറയാൻ നമുക്കു കഴിയുന്നില്ലല്ലോ!

ഇനി, മൂന്നാമത്തെ പടി. അഹിംസ ആകാശത്തിലുള്ള വസ്തുവല്ല. ആകാശത്തിലുള്ളതാണെങ്കിൽ എനിക്ക് അതുകൊണ്ടു ഒരു പ്രയോജനവുമില്ല. ഞാൻ മണ്ണിൽനിന്നു വന്നവനാണ്. അതിൽതന്നെ ചേരേണ്ടവനമാണ്. അഹിംസ വാസ്തവത്തിൽ ഒരു അത്ഥമുള്ള ശക്തിവിശേഷമാണെങ്കിൽ അതിനെ ഞാൻ നില്ക്കുന്ന ഇതേ ഭൂമിയിൽത്തന്നെ കാണാനായി ആഗ്രഹിക്കുന്നു. കോടിക്കണക്കായ ജനങ്ങൾക്ക് അനുഷ്ഠിക്കാൻ കഴിയുന്ന അഹിംസയാണ് എനിക്കു വേണ്ടത്. ഏതു സമൂഹത്തിൻെറ ഹൃദയത്തിൽ കാരുണ്യവും മററു ഗുണങ്ങളും ഇരിക്കേണ്ടതാണോ, അവിടെത്തന്നെ അതില്ല എങ്കിൽ വേറെ എവിടെയാണ് അഹിംസ ഇരിക്കുക? ഹിംസാവാദിയുടെ വീട്ടിൽ അന്വേഷിച്ചാൽ ഒരു ഭാഗത്ത് പുലിത്തോലും മറെറാരു ഭാഗത്ത് മാൻകൊമ്പും നിങ്ങൾ കാണും. ചുവട്ടിൽ വാളും തോക്കും തൂങ്ങുന്നുണ്ടായിരിക്കും. ഞാൻ വൈസ്രോയിയുടെ മാളികയിലേക്കു പോയിട്ടുണ്ട്. മുസ്സോലിനിയുടെ അരമനയ്ക്കും ഞാൻ കൂട്ടിക്കൊണ്ടുപോകപ്പെട്ടിട്ടുണ്ട്. അവിടെ നാലുഭാഗത്തും ആയുധങ്ങൾ ഇരിക്കുന്നതു ഞാൻ കണ്ടു. എനിക്ക് ആയുധങ്ങളുടേതായ നമസ്കാരം നൽകപ്പെടുകയും ചെയ്തു. എന്തുകൊണ്ടെന്നാൽ ആയുധമത്രേ അവരുടെ ചിഹ്നം.

ഇതേവിധത്തിൽ നമുക്ക് അഹിംസയെ പ്രത്യക്ഷമാക്കിക്കാണിക്കുന്നതിനുള്ള ചിഹ്നം ചക്രയാണ്. എന്നാൽ, അതിന്നനുസരിച്ച് നാം പ്രവൎത്തിച്ചുകാണിച്ചാൽ മാത്രമല്ലേ അതു വിശ്വാസാഹമാകൂ? മുസ്സോലിനിയുടെ ഡർബാറിൽ വാൾ ഇരിക്കുന്നു

ണ്ടായിരുന്നു. അതു് 'എന്നെ തൊട്ടാൽ ഞാൻ വെട്ടും' എന്നുച്ചരിച്ചുകൊണ്ടിരുന്നു. അതിൽ ഹിംസയെ പ്രത്യക്ഷത്തിൽത്തന്നെ കാണാൻ കഴിയുമായിരുന്നു. 'എന്നെ തൊട്ടുനോക്കി, എന്റെ മഹത്വത്തെ കാണുക' എന്നു് അതു പറയുന്നു. അതുപോലെ, ചക്കയെ കാണുംമാത്രയിൽ അതിന്റെ മഹത്വം പ്രത്യക്ഷമാകുംവിധം അതിന്റെ പ്രശസ്തിയെ നാം സ്ഥാപിയ്ക്കേണ്ടിയിരിയ്ക്കുന്നു. എന്നാൽ, ഇന്നു് നമ്മുടെ കയ്യിൽ യാതൊന്നുമില്ലാതെ നാം കുത്തിയിരിയ്ക്കയാണു്. സമഷ്ടിവാദികൾക്കു് എന്താണു് പ്രത്യുത്തരം നല്കേണ്ടതു്? 'എത്രയോ വർഷങ്ങളായി ചക്കാചക്കാ എന്നു ജപിച്ചുകൊണ്ടു് നിങ്ങൾ ഇരുന്നല്ലോ; അതുകൊണ്ടു് സാദ്ധ്യമായതെന്തു്?' എന്നു് അവർ ചോദിയ്ക്കുന്നു.

മുസ്ലിംങ്ങളുടെ കാലത്തും ചക്ക ഉണ്ടായിരുന്നു. അക്കാലത്തു് ഡാക്കാമസ്ലിൻതുണി ഉണ്ടാക്കപ്പെട്ടിരുന്നു. അന്നും ചക്ക ഏഴകളുടെ ചിഹ്നമായിട്ടുതന്നെഇരുന്നു; അഹിംസയുടെ ചിഹ്നമായിരുന്നില്ല. ചക്രവർത്തികൾ സ്ത്രീകളേയും, താഴ്ന്ന ജനങ്ങളേയും കൊണ്ടു് സൌജന്യമായി വേലചെയ്യിച്ചിരുന്നു. പിന്നീടു് ഈസ്റ്റിന്ത്യാക്കമ്പനിയും അതുതന്നെയായിരുന്നു ചെയ്തിരുന്നതു്. കൌടില്യന്റെ അർത്ഥശാസ്ത്രത്തിലും അതുതന്നെ പറയപ്പെട്ടിരിയ്ക്കുന്നു. അക്കാലംമുതല്ക്കേ ചക്ക ഹിംസയ്ക്കും നിർബ്ബന്ധവേലയ്ക്കും ചിഹ്നമായി നിലനിന്നുവന്നു. നൂല്ക്കുന്നവർക്കു് ഒരു പിടി ധാന്യമോ, രണ്ടു കാശോ കിട്ടിവന്നു. അതിൽനിന്നു കിട്ടിയ മസ്ലിൻ ചക്രവർത്തിയുടെ റാണികൾ വാരവാരയായി ദേഹത്തിൽ പല ചുററുചുററിയിട്ടും അവർ നഗ്നരായി ഇരിയ്ക്കുന്നതായിട്ടാണു് തോന്നപ്പെട്ടിരുന്നതു്!

എന്നാൽ നിങ്ങൾക്കു ഞാൻ ചക്ക തന്നതു് അഹിംസയുടെ ചിഹ്നമായിട്ടാണു്. ഇക്കാര്യം ഞാൻ ഇതിനുമുമ്പു് നിങ്ങളോടു പറഞ്ഞിട്ടില്ല എന്നതു് എന്റെ കുററമാണു്. ഞാൻ മുടന്തി മുടന്തി മെല്ലെ മാത്രമാണു് നടക്കുന്നതു്. എന്നാലും ഇന്നുവരെ ചെയ്ത പ്രവൃത്തി തെററായിരുന്നില്ല എന്നാണു് എന്റെ വിശ്വാസം.

നാലാമത്തെ പടിയിലേയ്ക്കു് ഇപ്പോൾ കടക്കണമെന്നാഗ്രഹിയ്ക്കുന്നില്ല. ചക്കയെക്കൊണ്ടല്ലാതെ സ്വരാജ്യം നേടുക സാദ്ധ്യമല്ല എന്നു നാം തെളിയിച്ചിട്ടില്ല. കോൺഗ്രസ്സുകാരെ ഇക്കാര്യങ്ങൾ ബോദ്ധ്യപ്പെടുത്തുംവരെ നാം തെളിയിയ്ക്കാനും പോവുന്നില്ല.

ചക്രയും കോൺഗ്രസ്സും ഒരേ അത്ഥമുള്ള ഇരുപദങ്ങളായിട്ടാണിരിക്കേണ്ടതു്.

അഹിംസയെ പ്രത്യക്ഷമാക്കുന്നതു കഠിനവേലയാണു്. അതിൻെറ ഉള്ളിലേയ്ക്കു പ്രവേശിച്ചാലല്ലാതെ അതിൻെറ വാസ്തവം നമുക്കു മനസ്സിലാവില്ല. ഇന്നുവരെ ഞാൻ പറഞ്ഞതെല്ലാം ഞാൻ അനുഷ്ഠിച്ചുവന്നു. ലോകം എന്നെ പരീക്ഷിയ്ക്കും. ഈ ചക്രയുടെ കാര്യത്തിൽ ഞാൻ വിഡ്ഢിയായിരുന്നെന്നു് അതു് തീപ്പുകല്പിച്ചാലും, സാരമില്ല. ഏതു ചക്ര പല നൂററാണ്ടുകളായി ദാരിദ്ര്യം, നിബ്ബന്ധം, അനീതി, ബന്ധവേല മുതലായവയ്ക്കു അടയാളമായിരുന്നോ, അതേ ചക്രയെ നാം നവീനലോകത്തിൽ മഹത്വമേറിയ അഹിംസാശക്തിയ്ക്കും, സൃഷ്ടിയ്ക്കും, സാമ്പത്തികവ്യവസ്ഥയ്ക്കും ചിഹ്നമാക്കുന്നുവെന്നു് സങ്കല്പിച്ചിരിയ്ക്കയാണു്. ഇതെല്ലാം ഞാൻ നിങ്ങളെക്കൊണ്ടു ചെയ്യിയ്ക്കുവാൻ ആഗ്രഹിയ്ക്കയാണു്.

ഇക്കാര്യങ്ങളെല്ലാം മനസ്സിലായതിനുശേഷവും ചക്രയിൽ സ്വരാജ്യം നല്കുന്ന ശക്തിയിരിയ്ക്കുന്നുണ്ടെന്നു നിങ്ങരം സമ്മതിയ്ക്കുകയില്ലെങ്കിൽ, എനിയ്ക്കു വിട്ടുപോവാൻ അനുവാദം തരൂ. ഇതു നിങ്ങരംക്കൊരു പരീക്ഷയാണു്. വിശ്വാസമില്ലാതിരുന്നിട്ടും എന്നെ വഞ്ചിയ്ക്കുകയാണെങ്കിൽ, നിങ്ങരം നാട്ടിനു വലിയ ദോഷം ചെയ്തവരായിത്തീരും. എൻെറ അന്ത്യകാലത്തിൽ എന്നെ വഞ്ചിയ്ക്കരുതെന്നു് ഞാൻ വിനയപൂർവ്വം അപേക്ഷിച്ചുകൊള്ളുന്നു. ഇന്നുവരെ കാര്യങ്ങളുടെ നടത്തിപ്പിൽ കുററമിരുന്നാൽ അതിൻെറ ചുമതലക്കാരൻ ഞാനായിരുന്നു. എന്തുകൊണ്ടെന്നാൽ, ഇതെല്ലാം മനസ്സിലായിരുന്നിട്ടും ഞാൻ അതിൻെറ അദ്ധ്യക്ഷനായിട്ടിരുന്നു. എന്നാൽ, ഇപ്പോഴാകട്ടെ, കഴിഞ്ഞതെല്ലാം പോകട്ടെ എന്നു ഞാൻ വിട്ടുകളയുന്നു. ചക്രാ അഹിംസയുടെ ചിഹ്നമാണെന്നു് നാം വാസ്തവമായി വിശ്വസിയ്ക്കുന്നുണ്ടോ? മനഃപൂർവ്വമായി ചക്രയെ അഹിംസയുടെ ചിഹ്നം എന്നു വിശ്വസിയ്ക്കുന്നവർ നമ്മുടെയിടയിൽ എത്രപേരുണ്ടു്?

നിങ്ങളുടെ ഈ ത്രിവർണ്ണപതാക എന്താണു്? ക്ലിപ്തമായ നീളവും വീതിയുമുള്ള ഒരു ഖദർക്കഷണമാണോ? ഇതിനു പകരമായി വേറൊന്നു വെയ്ക്കാമല്ലോ. എന്നാൽ, ഇതിൽ തത്വം നിറഞ്ഞിരിയ്ക്കുന്നു; ഇതു് ഒരു ലക്ഷ്യത്തെ ഉന്നയിച്ചിരിയ്ക്കുന്നു; ഇതിനുവേണ്ടി ജീവനെ ത്യജിയ്ക്കാനും ആശയുണ്ടു നമുക്കു്. ഇതു് സ്വരാജ്യത്തിൻെറ ചിഹ്നമാണു്, സാമൂഹ്യമായ ഐകമത്യത്തിൻെറ ചിഹ്നമാണു്.

അതാക്കും മറക്കാനാവില്ല. ഇതുപോലെ അഹിംസയുടെ ചിഹ്നം ചക്രമാകും.

ചക്ര മുഖാന്തിരമായി എന്റെ തത്വചിന്തയാകുന്ന വെള്ളത്തെ ഞാൻ നിങ്ങളുടെ മീതെ തളിയ്ക്കുന്നു. ഇതിനെ സ്വാവലംബന പദ്ധതി എന്നു വിളിച്ചാലും ശരി, വേറെ ഏതു പേർ പറഞ്ഞുവിളിച്ചാലും ശരി. ദേശീയരൂപവല്ക്കരണം സ്വാവലംബനപൂർത്തി എന്ന പേരാൽ പാശ്ചാത്യരാജ്യങ്ങളിലും അവയുടെ പാർശ്വപ്രദേശങ്ങളിലും കോടിക്കണക്കായുള്ള ജനങ്ങളുടെ രക്തത്തെ ഊററിയെടുക്കുന്നുണ്ട്; അതല്ല നമ്മുടെ സ്വാവലംബനപൂർത്തി. ഇത് ചൂഷണത്തിൽനിന്നും, നിർബ്ബന്ധത്തിൽനിന്നും, വിമുക്തി നല്കുന്ന പദ്ധതിയാണ്. ഞാൻ സൂചിപ്പിയ്ക്കുന്നതു വസ്തുവെയല്ലാതെ വാക്കുകളെയല്ല. എന്നാലും വാക്കുകളിൽ ശക്തി നിറഞ്ഞിരിപ്പുണ്ട്. വാക്ക്, ആശയത്തിന് രൂപംകൊടുക്കുന്നു. ആശയം വാക്കിന്റെ സഹായത്താൽ രൂപം കൈക്കൊള്ളുന്നു. നമ്മുടെ മതത്തിൽ രൂപം—അരൂപം എന്ന ശണ്ഠ എപ്പോഴും നടന്നുകൊണ്ടിരിയ്ക്കുന്നു. ചക്രോപാസകൻ രൂപത്തെ മഹത്വമേറിയതായി കരുതുന്നു. ഈ രീതിയിൽ അഹിംസയെ ആരാധിയ്ക്കണമെങ്കിൽ ചക്രയെ അതിന്റെ രൂപമായി, ചിഹ്നമായി, കരുതി അതിനെ കൺമുന്നിൽ വെയ്ക്കണം. ഞാൻ അഹിംസയെ കാണുമ്പോഴെല്ലാം ചക്രയെയാണ് ദർശിയ്ക്കുന്നത്. അരൂപവാദി കൃഷ്ണൻ എന്നാൽ ആർ എന്നു ചോദിയ്ക്കും. അയാാം പർവ്വതശിഖരത്തിലും ആകാശത്തിലെ മേഘങ്ങളിലും നടക്കുന്ന ആളാണ്. ഞാൻ തറയിൽ നടക്കുന്ന ആളും.

നാം നമ്മുടെ പരിധിയെ അറിഞ്ഞ് നമ്മുടെ അരൂപമായ ശ്രദ്ധയ്ക്കും ബോധത്തിനും, സരൂപനായ ദൈവത്തിനും ചിഹ്നമായുള്ള ഏകവസ്തു ഏതെന്നു തീരുമാനിയ്ക്കണം. നിങ്ങൾക്ക് ഈ സത്യത്തെ കാണാൻ കഴിയുമെങ്കിൽ ഞാൻ പറയുന്നതിന്റെ മഹിമയെ മനസ്സിലാക്കുക. ശ്രീ. ജാജു*വോട് ഇത്ര നിർബ്ബന്ധമായി ഞാൻ ഇതിനുമുമ്പൊരിയ്ക്കലും സംസാരിയ്ക്കുയുണ്ടായിട്ടില്ല. ഞാൻ ബദ്ധപ്പാട്ട കാണിയ്ക്കുന്നുവെന്ന് ജേരാജനി പറയുന്നു. എന്റെ ചക്രാ ആരാധനയ്ക്ക് അടിസ്ഥാനമായ ബോധം നിങ്ങളുടെ ഉള്ളിലും ഇരുന്നാലല്ലാതെ 100 വർഷങ്ങൾ ചെന്നാലും അഹിംസയെ നിങ്ങൾക്ക കാണാൻ കഴിയുന്നതല്ല. ഞാൻ ചക്രയിൽ

* അന്നത്തെ ചക്രാസംഘം കാര്യദർശി.

കണ്ട അഹിംസാശക്തിയെ, എൻേറതുപോലുള്ള ഹൃദയത്തോടുകൂടി സമീപിച്ച് അതിനെ തിരിച്ചാൽ മാത്രമല്ലേ നിങ്ങാംക്കുകാണാൻ കഴിയുകയുള്ളൂ? അതിനാലാണ് ഒന്നുകിൽ എന്നെ വിടുക; അല്ലെങ്കിൽ ഉടനെ എൻെറക്കൂടെ വരിക എന്നു ഞാൻ പറയുന്നത്. ഉടനെ വരുന്നെങ്കിൽ ഞാൻ ആലോചിയ്ക്കാം; എല്ലാം ചെയ്യാം. നിങ്ങാംക്ക് ഇനിയും ഇക്കാര്യം വ്യക്തമായിട്ടില്ലെങ്കിൽ ഞാൻ ഇന്നു മുഴവൻ നിങ്ങളോടുകൂടി ഇരിയ്ക്കാം. മനസ്സിലാകാതെ മനസ്സിലായി എന്നു നിങ്ങാം പറഞ്ഞാൽ നിങ്ങാം നിങ്ങളെത്തന്നെയും പിന്നീടു വരുന്നവരേയും വഞ്ചിക്കമാത്രംചെയ്യും. നാം ശിവഗണങ്ങളല്ല. വെറും കഞ്ഞിവെള്ളം കിട്ടുന്നതിനുവേണ്ടി കണക്കിലേറെനേരം കാത്തിരിയ്ക്കത്തക്കവിധം നാം അത്ര അഭിമാനം ഇല്ലാത്തവരല്ല. നാട്ടിൽ ചെയ്യേണ്ടതായ വേലകാം കുന്നുകുന്നായിക്കിടക്കുന്നു. മാർഗ്ഗങ്ങാം പലതുമിരിയ്ക്കുന്നു. എൻെറ വിശ്വാസം എന്നെ ഉയത്തും, നിങ്ങളെയല്ല. അതിനാൽ നിങ്ങാം സ്വയം വഞ്ചിതരാവേണ്ടതില്ല. എന്നെ എൻെറ വഴിയ്ക്കു പോവാൻ വിടുക. ഞാനും വഞ്ചിതനായിപ്പോവുകയാണെങ്കിൽ, ചക്രയെക്കുറിച്ചുള്ള എൻെറ വിശ്വാസം അത്ഥശൂന്യമായ വിഗ്രഹാരാധനയാവുകയാണെങ്കിൽ, ആ ചക്രയുടെ ചട്ടങ്ങളെ വിറകാക്കി എന്നെ അതിൽ തീകൊളുത്തുക; അല്ലെങ്കിൽ ഞാൻതന്നെ എൻെറ കൈയാൽ ചക്രയ്ക്ക് തീകൊളുത്തും.

ചക്രാസംഘത്തെ തകക്കണമെങ്കിൽ നിങ്ങളുടെ കൈയാൽ തന്നെ അതിനെ അടച്ചുപൂട്ടുക. സൂര്യനെക്കണ്ട മൂടൽമഞ്ഞുപോലെ നമ്മുടെ കുഴപ്പങ്ങളെല്ലാം താനേ തീന്നുപോവും. അപ്പോഴാകട്ടെ അത് ഏതാനും ചിലരുടെ കൈയിൽ ഒരു വലിയ ആയുധമായി അവശേഷിയ്ക്കുകയും ചെയ്യും. ചക്രയെ ഒരു വിഡ്ഢിത്തംനിറഞ്ഞ വസ്തുവായി കരുതുകയാണെങ്കിൽ, ഞാൻ ഒരു വിഡ്ഢിസംഘംനടത്തി ഇന്ത്യയെ നശിപ്പിയ്ക്കാൻ ആഗ്രഹിയ്ക്കുന്നില്ല. നിങ്ങാംക്ക് ഈ ചക്രമുഖേന അഹിംസയെ വ്യക്തമാക്കുവാൻ കഴിയുകയാണെങ്കിൽ ഇതു തിരിയുകയല്ല, ഓടുവാൻതന്നെ ആരംഭിക്കും. അപ്പോാം അതിനെ കാത്തുരക്ഷിക്കുക എന്ന ഉൽക്കണ്ഠ നിങ്ങാംക്കാവശ്യമായി വരില്ല.

ഞാൻ നിങ്ങളോടു പറയുന്നത്, ഒന്നുകിൽ എൻെറ സഹകരണത്തെ വിടുക, അല്ലെങ്കിൽ പുതിയ തത്വത്തെ സ്വീകരിച്ച് ഉടൻ എൻെറകൂടെ വരിക എന്നാണ്. രണ്ടുവഷത്തെ തപസ്സിനുശേഷം

ഈ പുതിയ തത്വത്തോടുകൂടി ഞാൻ വന്നിരിക്കുന്നു. അതു നിങ്ങൾക്കു തരാൻ സാധിക്കുമോ, ഇല്ലയോ എന്നു എനിക്കു നിശ്ചയമില്ല. എന്നാൽ, നിങ്ങൾക്കു തരാനായിട്ടാണ് ഞാൻ പരിശ്രമിച്ചുകൊണ്ടിരിക്കുന്നത്. ഇപ്പോൾ നിങ്ങളെ സഹായിക്കുന്നതു ബുദ്ധിമുട്ടായിക്കൊണ്ടിരിക്കുന്നു. നിങ്ങൾക്ക് ഞാൻ പറയുന്നതു മനസ്സിലാകുന്നുണ്ടെങ്കിൽ ഒരു കാര്യം ചെയ്യുക. ഇന്നുമുതൽ എന്റെ കൂടെ പ്രവർത്തിക്കാൻ ആഗ്രഹിക്കുന്നവർ 'ഞങ്ങൾ ചർക്കയെ അഹിംസയുടെ ചിഹ്നമായി കരുതുന്നു' എന്നു എഴുതിത്തരിക. ഇന്നു നിങ്ങൾ ഇക്കാര്യം തീരുമാനിക്കതന്നെവേണം. നിങ്ങൾ ചർക്കയെ അഹിംസയുടെ ചിഹ്നമായി കരുതുന്നില്ലെങ്കിൽ, നിങ്ങളെക്കൊണ്ട് കരുതാൻ സാദ്ധ്യമല്ലെങ്കിൽ, എന്നിട്ടും നിങ്ങൾ എന്റെ കൂടെത്തന്നെ ഇരിക്കുകയാണെങ്കിൽ, നിങ്ങൾക്കു ആപത്തു ഭവിക്കുമെന്നു മാത്രമല്ല, എന്നെയും നിങ്ങൾ നശിപ്പിക്കും.

# ഒന്നാമത്തെ സംഭാഷണം

(7—10—'44)

ആദ്യമായി ശ്രീ. ജാജു സെപ്റ്റംബറിൽ നടന്ന പ്രവൎത്തകന്മാരുടെ സമ്മേളനത്തിൽ ഗാന്ധിജി അവതരിപ്പിച്ചതും, അന്നുതന്നെ ചെറിയ ഒരു വാദപ്രതിവാദത്തിനിടയാക്കിയതുമായ നക്കൽപ്രമേയം വായിച്ചുകേംപ്പിച്ചു.

## കമ്മിററിയിൽ ചേൎക്കപ്പെടേണ്ട സംഘങ്ങൾ

മേൽപ്പറഞ്ഞ പ്രമേയത്തിൽ, സംഘത്തിന്റെ ഭാവിപ്രവൎത്തനപരിപാടി രൂപവൽക്കരിക്കുന്നത് ഗ്രാമക്കൈത്തൊഴിൽ സംഘത്തോടും അടിസ്ഥാനവിദ്യാഭ്യാസ സംഘത്തോടും ആലോചിച്ചുകൊണ്ടു വേണം എന്നുണ്ടായിരുന്നു. ഈ സംയുക്തസംഘടനയിൽ ഹരിജനസേവാസംഘം, ഗോസേവാസംഘം, കസ്തൂർബാ ട്രസ്റ്റ് എന്നിവയേയും ചേൎക്കാമോ എന്നു ശ്രീ. ജാജു ചോദിച്ചു.

**ബാപ്പു :** ചേൎക്കാം. എന്തുകൊണ്ടെന്നാൽ, ചൎക്കാസംഘത്തെപ്പോലെ ഇവയ്ക്കും ഗ്രാമോദ്ധാരണപരമായി ഏററവുമടുത്ത ബന്ധമുണ്ട്. ഇവയെല്ലാംതന്നെ സാമ്പത്തികലക്ഷ്യമുള്ളവയല്ലാതെ, രാഷ്ട്രീയലക്ഷ്യം ഉള്ളവയല്ല. സംഘങ്ങളെ കൂട്ടിച്ചേൎക്കുന്നതിൽ സമഗ്ര ഗ്രാമസേവയ്ക്കു അവ സഹായമാകുമോ എന്നുമാത്രമേ നോക്കേണ്ടതുള്ളു. എന്നാൽ, കസ്തൂർബാ ട്രസ്റ്റിനെ ഇതിനോടു കൂട്ടിച്ചേൎക്കേണ്ടതില്ല.

## സംയുക്തക്കമ്മിററിയുടെ രൂപം

**ജാജു :** ട്രസ്റ്റിനെ വേർതിരിച്ചു നിറുത്തിയാൽ സംയുക്തക്കമ്മിററിയിൽ ഒരംഗം കുറവായതുപോലെ തോന്നും. ആറു സംഘങ്ങളിൽനിന്നും ഓരോന്നോ, അതിൽ കൂടുതലോ, അംഗങ്ങളെ ചേൎത്ത് ഒരു കമ്മിററി ഏൎപ്പെടുത്താമല്ലോ.

**ബാപ്പു :** ട്രസ്റ്റിന്റെ സ്ഥാപനങ്ങളെക്കൊണ്ട് നമുക്ക് നമ്മുടെ പ്രവൃത്തി ചെയ്യിയ്ക്കാവുന്നതാണ്. അവരുടെ പ്രവൎത്തനവും ഗ്രാമസേവയിൽനിന്ന് തികച്ചും വേർപെട്ടതായിരിയ്ക്കാൻ നിവൃ

ത്തിയില്ല. പക്ഷേ, കസ്തൂർബാ ട്രസ്റ്റ് ഇതിൽ ചേൎന്നതായി നാം കരുതേണ്ടതില്ല. ഞാൻ ആ പ്രമേയം ചക്കാസംഘത്തിന്റെ മുമ്പാകെ സമൎപ്പിച്ചപ്പോരം കസ്തൂർബാ ട്രസ്റ്റിനെക്കുറിച്ച് ഞാൻ ചിന്തിച്ചിരുന്നില്ല. ഗ്രാമകൈത്തൊഴിൽസംഘത്തേയും അടിസ്ഥാനവിദ്യാഭ്യാസ സംഘത്തേയും കുറിച്ച് ഞാൻ ചിന്തിച്ചിരുന്നു. ഈ സംഘങ്ങളുടെ പ്രധാനികരം ഒത്തുചേൎന്നു, ഗ്രാമസേവനത്തിന്റെ അടിസ്ഥാന തത്വത്തേയും പരിപാടിയേയും നിൎണ്ണയപ്പെടുത്തി, അതിന്റെ രക്ഷാധികാരികളായിരുന്നുകൊണ്ട്, ഒരു കൂട്ടർ മറേറ കൂട്ടരുടെ പ്രവൎത്തനത്തിൽ തലയിടാതെ, ന്യായമായ മാൎഗ്ഗത്തെ ചൂണ്ടിക്കാണിക്കുന്നവരായിത്തീരണമെന്നതാണ് എന്റെ അഭിപ്രായം.

സംഘത്തിന്റെ വളൎച്ച എതുവരെ ആകാം എന്നതിനെ സംബന്ധിച്ച് താത്വികമായി മേൽനോട്ടം വഹിക്കുക മാത്രമായിരിക്കും സംഘത്തിന്റെ കേന്ദ്രകാര്യാലയത്തിന്റെ ചുമതല. യൂക്ലിഡിന്റെ സിദ്ധാന്തപരമായ ബിന്ദുവിനെപ്പോലെ സംഘത്തിന്റെ ലക്ഷ്യവും പ്രാപിക്കാനാകാത്തതായിരിക്കാം. നടത്തിപ്പുമുറകളെ സംബന്ധിച്ച കാര്യങ്ങളെ ക്രമേണ വിട്ടുവിട്ട് മററു കാര്യങ്ങളെ തത്വദൃഷ്ടിയിലൂടെ നോക്കി, മാൎഗ്ഗനിൎദ്ദേശം നല്കുക എന്നതാണ് വികേന്ദ്രീകരണ പദ്ധതി. ഗോസേവാസംഘം, ഹരിജനസേവാസംഘം തുടങ്ങിയ എല്ലാററിനേയും ഈ രീതിയിൽ മാററുവാൻ എന്നെക്കൊണ്ടു കഴിയുന്നതല്ല. എല്ലാററിന്റേയും അടിസ്ഥാനം ഗ്രാമസേവനവും ഗ്രാമോദ്ധാരണവുമാണ്. നിൎവ്വാഹികളും പ്രവൎത്തകന്മാരും തങ്ങളുടെ ഓരോരുത്തരുടേയും സംഘത്തിൽ ആത്മാൎത്ഥതയോടുകൂടി പ്രവൎത്തിയെടുക്കയാണെങ്കിൽ അവർതന്നെ ആ സംഘങ്ങളെ ഒന്നായിച്ചേൎക്കും. ചക്കാസംഘത്തിന്റെ പ്രവൎത്തനം എന്തു കാരണത്താൽ തടയപ്പെട്ടു എന്ന് അവർ ചിന്തിക്കും. ഒന്നും തടയപ്പെട്ടില്ലഎന്ന് ഒരാരം പറയുന്നു. 15,000 ഗ്രാമങ്ങളിൽ സംഘത്തിന്റെപ്രവൎത്തനം പരന്നിട്ടുണ്ട്. $4\frac{1}{2}$ കോടി ഉറുപ്പിക എഴുകരംക്കു വീതിച്ചുകൊടുത്തിട്ടുണ്ട്. ഇതെല്ലാം ശരിതന്നെ; പക്ഷെ, ഇതുകൊണ്ട് നാം സംതൃപ്തരാകാൻ പാടില്ല. ഇതുവരെയായിട്ടും നമ്മുടെ പ്രവൎത്തനത്തിൽ ഒരു ശതാംശം മാത്രമേ പൂൎത്തിയായിട്ടുള്ളു എന്ന കാര്യം നാം മനോവേദനയോടുകൂടി സ്മരിക്കേണ്ടതാണ്.

എവിടെയെങ്കിലും ചക്കാസംഘത്തിലെ ഒരു പ്രവൎത്തകൻ ഇരിക്കുകയാണെങ്കിൽ, അയാരം അവിടെ ഖദറെപ്പററി മാത്രമായി ശ്രദ്ധിക്കാതെ, വിശാലവീക്ഷണത്തോടെ ഗ്രാമക്കൈത്തൊഴിൽ,

ഗോസേവ എന്നിവയിലും ശ്രദ്ധിച്ച്, അവയുടേയും പ്രതിനിധിയായി പ്രവൎത്തിയ്ക്കും. ഇതെല്ലാം നമ്മുടെ ജോലിയ്ക്കു പുറമേയുള്ളതാണെന്നും, ഈ പുതിയ ഭാരങ്ങളെല്ലാം നാം എന്തിനു ചുമക്കുന്നു എന്നും കരുതരുത്. നാം അങ്ങിനെ കരുതുകയാണെങ്കിൽ നമ്മുടെ ലക്ഷ്യവും പരിപാടിയും അഹിംസാപരമായിരിക്കില്ല. പ്രവൎത്തകന്മാർ ഗ്രാമത്തിൽ ചെന്ന് അവിടത്തെ ജോലികൾ എല്ലാററിലും—ഗ്രാമജീവിതത്തിന്റെ സകല വശങ്ങളിലും—മുഴുകി, അവയിൽ യാതൊന്നിനേയും ഭാരമായി ഗണിയ്ക്കാതെ പ്രയത്നിയ്ക്കണം.

**ജാജു:** ഈ മാതിരി പ്രവൎത്തകന്മാർ ഒരിടത്തിൽ ഗോസേവാസംഘത്തിലും, മറെറാരിടത്തിൽ ഗ്രാമക്കൈത്തൊഴിൽ സംഘത്തിലും, വേറൊരിടത്തിൽ അടിസ്ഥാനവിദ്യാഭ്യാസസംഘത്തിലും, വേറൊരിടത്തിൽ ചൎക്കാസംഘത്തിലും ചേൎന്നവരായി പ്രവൎത്തിയ്ക്കാമല്ലോ?

**ബാപ്പു:** എല്ലാ സംഘങ്ങളും സ്നേഹപൂൎവ്വം, ഒരേ ലക്ഷ്യത്തോടെ പ്രവൎത്തിയ്ക്കണം എന്നു മാത്രമാണ് ഇതിന്റെ അൎത്ഥം. ഇതിൽ നടത്തിപ്പിനെക്കുറിച്ചു സംസാരമില്ല. എല്ലാവരും ഒരുമിച്ച്, ന്യായമായ വഴികാണിച്ചുകൊടുക്കുന്നതിൽ അന്യോന്യം സഹായിച്ച്, സമഗ്രമായ ഒരു ലക്ഷ്യത്തെ ലാക്കാക്കി പ്രവൎത്തിയ്ക്കണം എന്നതാണ് മുഖ്യമായ കാൎയ്യം.

**ജാജു:** ചൎക്കാസംഘത്തിൽ വ്യാപാരലക്ഷ്യത്തോടുകൂടി ഒന്നും, സേവനലക്ഷ്യത്തോടുകൂടി മറെറാന്നും—ഇങ്ങിനെ രണ്ടു വകുപ്പുകൾ നടത്തേണ്ടതാണോ? ഗ്രാമത്തിലെ എല്ലാ പ്രവൃത്തികളേയും ഈവിധം സമഗ്രലക്ഷ്യത്തോടെ നടത്തി മാൎഗ്ഗനിൎദ്ദേശം നല്കുന്നതും, ഈ പ്രവൎത്തകൎക്കു പ്രവൃത്തികൊടുക്കുന്നതും സംഘങ്ങളുടെ സംയുക്തക്കമ്മിററിതന്നെ ചെയ്യേണ്ടത് ആവശ്യമാണെന്ന് ഞാൻ വിചാരിയ്ക്കുന്നു.

**ബാപ്പു:** എന്റെ അഭിപ്രായം തികച്ചും അപ്രകാരമല്ല. ഒരിയ്ക്കൽ സംഘങ്ങളുടെ സംയുക്തക്കമ്മിററി സമ്മേളിച്ച്, ഏതു രീതിയാണ് ശരി എന്നു ആലോചിച്ചു തീരുമാനിയ്ക്കണം. ഈ തീരുമാനത്തെ എല്ലാ സംഘങ്ങളും യോജിച്ച്, അച്ചടക്കത്തോടെ നടപ്പിൽവരുത്താൻ ശ്രമിച്ചാൽ അതെളുപ്പമായിത്തീരും. കൃഷ്ണാനദി ആരംഭത്തിൽ പത്തിരുപതു തുള്ളികളോടുകൂടിയ ഒരു ചെറിയ

അരുവിയായിരിയ്ക്കുമെങ്കിലും, മുന്നോട്ടു പോകുന്തോറും കൃഷ്ണസാഗരം എന്ന വലിയ ജലപ്പരപ്പാകുന്നതുപോലെ, നമ്മുടെ പ്രവർത്തനവും അതിരില്ലാത്ത ജലപ്പരപ്പായി പെരുകും. സംയുക്തക്കമ്മിററിയെക്കുറിച്ചുള്ള എന്റെ സങ്കല്പം ഇതാണ്.

## പ്രവർത്തനം ആരംഭിയ്ക്കുന്നത് എങ്ങിനെ?

**ജാജു:** പ്രവർത്തകന്മാരെ സംബന്ധിച്ചുള്ളതാണ് ബുദ്ധിമുട്ടെല്ലാം. അങ്ങ് പുതിയ പുതിയ പ്രവർത്തനങ്ങൾ കണ്ടുപിടിച്ചുകൊണ്ടേ ഇരിയ്ക്കുന്നു; എന്നാൽ പ്രവർത്തകന്മാർ ഇല്ലായ്കയാൽ എല്ലാ പ്രവർത്തനങ്ങളും നടപ്പിൽ വരുത്തുന്നതിന് നമുക്കു കഴിയുന്നില്ല. നാം ഏഴുലക്ഷം ഗ്രാമങ്ങളിൽ നമ്മുടെ പ്രവർത്തനം എത്തിയ്ക്കണമെന്നുകൂടി അങ്ങു പറയുന്നു.

**ബാവു:** തീർച്ചയായും പറയുന്നു. എന്നാലും നിങ്ങൾ പരാജയപ്പെട്ടാൽ ഞാനും അതിൽ പങ്കുകൊള്ളുവാനായിട്ടുണ്ടാകുകയില്ലേ?

**ജാജു:** അങ്ങിനെയാണെങ്കിൽ, യോഗ്യതയുള്ള പ്രവർത്തകന്മാരെ പരിശീലിപ്പിച്ചുകൊണ്ടുവരണമെന്നതു നിശ്ചയം. തല്ക്കാലം, തികച്ചും യോഗ്യതയുള്ള ഇത്തരം പ്രവർത്തകരെ ധാരാളമായി ലഭിയ്ക്കുമെന്ന് പ്രതീക്ഷിയ്ക്കേണ്ട. ഇന്ന് രണ്ടാംതരം പ്രവർത്തകന്മാരെക്കൊണ്ടുതന്നെ കാര്യങ്ങൾ നടത്തണം. പിന്നീട്, അവരുടെയിടയിൽ നിന്നുതന്നെ നമുക്കു ഒന്നാംതരം പ്രവർത്തകന്മാരെ ലഭിയ്ക്കുന്നതായിരിയ്ക്കും.

**ബാവു:** ചക്കാസംഘത്തിൽ 2000 പ്രവർത്തകന്മാർ ഉണ്ടോ?

**ജാജു:** ഏകദേശം 3000 പേർ ഉണ്ട്.

**ബാവു:** അങ്ങിനെയാണെങ്കിൽ ഇവരെക്കൊണ്ടുതന്നെ പ്രവൃത്തി നടത്തുക. ഈ പുതിയ പ്രവർത്തനങ്ങളുടെ ചുമതല ഇവരുടെ മേൽത്തന്നെ ചുമത്തുക. പ്രവൃത്തി നടത്തുന്നതിന് ഇവക്ക് കുറേ കൂടുതൽ സ്വാതന്ത്ര്യവും കൊടുക്കുക. കുറച്ചു നഷ്ടംവന്നാലും കാര്യമാക്കാതെ, ഈ വികേന്ദ്രീകരണപദ്ധതിയെ നാം ആരംഭിയ്ക്കുക തന്നെവേണം.

**ജാജ്ജ:** വികേന്ദ്രീകരണപദ്ധതി എന്നാലെന്താണ്? അതിന്റെ ശരിയായ അർത്ഥം എനിക്കു മനസ്സിലായിട്ടില്ല.

**ബാപ്പു:** പ്രവർത്തനത്തെ എല്ലാ ഗ്രാമങ്ങളിലും പരത്തണം. ഈ വിധം മഹത്തായ പ്രവർത്തനം അധികാരശക്തികൊണ്ടു നടത്താനാവില്ല. പ്രവർത്തകന്മാരെ തലസ്ഥാനകാര്യാലയത്തിന്റെ അധികാരത്തിൽനിന്ന് കഴിയുന്നതും കൂടുതൽ വിമുക്തരാക്കണം. ആ പ്രവർത്തകന്മാരെക്കൊണ്ടുതന്നെ ഈ പ്രവർത്തനത്തെ വളർത്തിക്കൊണ്ടുവരണം. ഇത്രയധികം ഭാരം ചുമക്കാൻ സമ്മതമില്ലാതെ അവർ വിട്ടുപോകാൻ ഒരുങ്ങുകയാണെങ്കിൽ, പൊയ്ക്കൊള്ളട്ടെ. നാം ആരേയും വെളിക്കുതള്ളുവാൻ പോവുന്നില്ല. മഹാരാഷ്ട്രത്തിൽ നൂൽക്കഴികാ വാങ്ങിക്കൊണ്ട്, നിങ്ങളുടെ പക്കലുള്ള ഖദർത്തുണി അതിനുപകരമായി കൊടുക്കുന്ന സമ്പ്രദായം നിങ്ങാ ആരംഭിച്ചു എനിക്കുതു വളരെ ഇഷ്ടമായി. പക്ഷേ, ആ സമ്പ്രദായം പ്രചാരത്തിൽ വരുത്താൻ ഇനിയും സാധിച്ചിട്ടില്ല. എന്നാലും, ഇപ്പോഴുള്ള പ്രവർത്തകന്മാരെക്കൊണ്ടുതന്നെ നാം ഇതു ചെയ്യിക്കുന്നു. അങ്ങിനെ മാത്രമേ പ്രവൃത്തി അഭിവൃദ്ധിപ്പെട്ടുവരൂ. ഇതിനെ എതിർക്കുന്ന പ്രവർത്തകന്മാർ പുറത്തുപോകേണ്ടവരാണ്. അവരെ പുറത്തയക്കുന്നതിൽ എനിക്കു വ്യസനമുണ്ടാവില്ല. സംഘം നിശ്ചയിക്കുന്ന പദ്ധതിയെ എതിർക്കുന്നവർ പുറത്തുപോകേണ്ടതുതന്നെയാണ്; അപ്പപ്പോഠ പദ്ധതിയെ മാററുന്നതിന് സംഘത്തിനവകാശമുണ്ട്. ഈവിധമുള്ള മാററങ്ങാ വരുത്തുമെന്ന് തങ്ങാക്കറിഞ്ഞുകൂടായിരുന്നുവെന്ന് പ്രവർത്തകന്മാർക്ക് പറയാൻ കഴിയുന്നതല്ല. ഖദർധരിക്കൽ, പ്രോവിഡണ്ട്ഫണ്ട് എന്നീ നിശ്ചയങ്ങാ പില്ക്കാലത്തു നടപ്പാക്കിയവയാണ്. അവയെല്ലാം എല്ലാവക്കും സമ്മതമായില്ലേ? അവ ഇഷ്ടമല്ലെന്നു പറഞ്ഞ് വിട്ടുപോവാനുള്ള സന്ദർഭം അവക്കു വന്നതല്ലേ? ഈവിധം പോകുന്നവർ പൊയ്ക്കൊള്ളട്ടെ. വേറെ കാരണങ്ങാ മൂലം നാം യാതൊരുത്തരേയും പുറത്താക്കുകയില്ല. വിപുലമായ പുതിയ പദ്ധതി മുഴവനും അവരെക്കൊണ്ടുതന്നെ ചെയ്യിക്കണം. നമ്മുടെ പദ്ധതിയനുസരിച്ച് പ്രവർത്തിക്കാനാഗ്രഹിക്കുന്നവർ ഇരിക്കും; ആഗ്രഹിക്കാത്തവർ താനേ വിട്ടുപൊയ്ക്കൊള്ളും. ഇന്നുള്ള പ്രവർത്തകന്മാരെ ക്രമേണ പിരിച്ചുവിട്ട്, പുതിയ പ്രവർത്തകന്മാരെ എടുക്കണമെന്ന വിചാരം എന്റെ മനസ്സിൽ ഉദിച്ചിട്ടേ ഇല്ല. ഒരിടത്തിൽ 5 പ്രവർത്തകന്മാർ ഉണ്ട്, അവിടെ കൂടുതൽ പ്രവൃത്തിനട

ത്താൻ കഴിയുന്നതാണ് എന്നു തോന്നിയാൽ അവിടെ കൈക്കടലാസുണ്ടാക്കുന്ന ജോലി ആരംഭിയ്ക്കാൻ നിർദ്ദേശം കൊടുക്കും. ഈവിധം വേറെ തൊഴിലുകളും ആരംഭിയ്ക്കാം. സൌകര്യം അനുസരിച്ച് ധാരാളമായി ഖദർ ഉണ്ടാക്കാം. ഉണ്ടാക്കുന്ന ഖദർ തൊട്ടടുത്ത അയൽപ്രദേശങ്ങളിൽ വിററഴിയ്ക്കാം. ഇതാണ് വികേന്ദ്രീകരണ പദ്ധതി.

# രണ്ടാം സംഭാഷണം

## (8—10—'44)

## ഭാഷാപരിജ്ഞാനം മുതലായവ

**ജാജു:** പ്രവർത്തകന്മാർ എങ്ങിനെയാണിരിയ്ക്കേണ്ടതു്, അവർക്കു എന്തെല്ലാം ഗുണങ്ങളാണു് ആവശ്യമായിരിയ്ക്കുന്നതു്?

**ബാപു:** ഇപ്പോൾ ഞാൻ പ്രസ്ഥാനങ്ങളെ മറന്നു്, ചർക്കാസംഘത്തിന്റെ പ്രവർത്തകന്മാരെപ്പററി മാത്രം പറയുകയാണു്. അവർ തങ്ങളുടെ മാതൃഭാഷക്കൂടാതെ, പ്രാദേശികഭാഷയും രാഷ്ട്രഭാഷ (ഹിന്ദുസ്ഥാനി)യും അറിഞ്ഞിരിയ്ക്കണം. ആംഗലഭാഷയെ ഒഴിച്ചുകൂടാത്തതായി ഞാൻ കരുതുന്നില്ല. അവർ നാട്ടിന്റെ സാമ്പത്തിക, സാമൂഹ്യ, രാഷ്ട്രീയസ്ഥിതിയെക്കൂടാതെ ലോകസ്ഥിതിയെക്കുറിച്ചും ഏറക്കുറെ അറിവുള്ളവരായിരിയ്ക്കണം. ഇതെല്ലാം ബുദ്ധിമുട്ടുള്ള കാര്യങ്ങളാണു്. എന്നാലും അവർക്കു് മററു വിഷയങ്ങളോടൊപ്പം ലോകസ്ഥിതിയെക്കുറിച്ചും അറിവുണ്ടായിരിക്കേണ്ടതല്ലേ? മററു രാജ്യങ്ങളിൽ എന്താണു നടക്കുന്നതെന്നും, അവിടങ്ങളിലെ ഭരണരീതി എങ്ങിനെയുള്ളതാണെന്നും അറിയാമെങ്കിലല്ലേ, ഇന്ത്യ എവിടെ നില്ക്കുന്നു, നാം എങ്ങോട്ടാണു പോകേണ്ടതു് എന്നു് അവർക്കു മനസ്സിലാക്കാൻ കഴിയുകയുള്ളു? ഇതുപോലെതന്നെ നമ്മുടെ പ്രവർത്തകന്മാർ എവിടെ ചെന്നു പ്രവൃത്തിനടത്തുന്നോ ആ സ്ഥലത്തെക്കുറിച്ചും പരിപൂർണ്ണജ്ഞാനം നേടിയവരായിരിയ്ക്കേണ്ടതാണു്.

ഇതെല്ലാം സാധാരണകാര്യങ്ങൾ. ചർക്കയെക്കുറിച്ചുള്ള പൂർണ്ണജ്ഞാനം ഉണ്ടായാൽ മാത്രംപോരാ. ചർക്കയെക്കുറിച്ചും തക്ലിയെക്കുറിച്ചും അയാൾ അറിഞ്ഞിരിക്കണം. അതുപോലെതന്നെ നൂൽക്കാൻ മാത്രമല്ല, നൂല്പിനെസംബന്ധിച്ച പരിപൂർണ്ണശാസ്ത്രം—അതായതു്, നമ്പർ കണ്ടുപിടിയ്ക്കൽ, ഓരോ ഇനം പരുത്തിയും ഏതു വിധം അടിയ്ക്കണം എന്നതു മുതൽ നൂല്പുവരെയുള്ള എല്ലാ കാര്യങ്ങളും; അടിയ്ക്കൽ മുതലായ വകുപ്പുകളെ പരിഷ്കരിച്ചു പരിഷ്കരിച്ചു് ഇന്നത്തെ നിലയിലെത്തിച്ച പുരോഗതിയുടെ ചരിത്രം; ചർക്കയിൽ ഇന്നുവരെ ഉണ്ടായിട്ടുള്ള പരിഷ്കരണങ്ങളും പരീക്ഷണങ്ങളും; ഉപയോഗിച്ചുകൊണ്ടിരിയ്ക്കുന്ന ചർക്ക ശരിയായി വെച്ചുകൊണ്ടിരിയ്ക്കു

ന്നവിധം, കേടുവന്നാൽ, നന്നാക്കുന്നവിധം,ഇവയെല്ലാം—അറിഞ്ഞിരിയ്ക്കണം. യറവാദയിൽവെച്ച് ഞാൻ ശരിയായനൂല്ക്കൽ,ചക്കയുടെ കേടുനീക്കൽ, ചക്ക ശരിയായി വെച്ചുകൊണ്ടിരിയ്ക്കൽ ഇവയെല്ലാം പഠിച്ചു. അവിടെ എനിക്കു സഹായത്തിന്നാരും ഉണ്ടായിരുന്നില്ല. അതിനാലാണ് പ്രവർത്തകന്മാർ സാധാരണ രീതിയിലുള്ള തച്ചുവേലയും അറിഞ്ഞിരിക്കേണ്ടതാണെന്നു ഞാൻ പറയുന്നത്. ഗ്രാമീണർ കേടുവന്ന ചക്ക കൊണ്ടുവരും; പ്രവർത്തകന്മാർ അതു നന്നാക്കിക്കൊടുത്തില്ലെങ്കിൽ അവർ നൂല്ക്കാതെ ചുമ്മാതിരിയ്ക്കയേ ഉള്ളു.

## ൨൦. ഗ്രാമത്തൊഴിലുകൾ

ചക്കയെ ഞാൻ ഗ്രാമോദ്ധാരണത്തിന്റെ നടുനായകം അഥവാ സൂര്യൻ എന്നു പറഞ്ഞിരിയ്ക്കുന്നത് ഇക്കാരണത്താലാണ്. ഇതല്ലാതെ, തങ്ങളുടെ ഗ്രാമത്തിൽ വേറെ ഏതു കൈത്തൊഴിലുകൾ കൂടി പ്രചാരത്തിൽ വരുത്താമെന്ന് അവർ നോക്കി അറിയേണ്ടതാണ്. അവയിൽ പ്രധാനമായത് എണ്ണ ആട്ടാണ്. മഗൻവാഡിയിലുള്ള ജാവർഭായ് പട്ടേൽ ഇതുസംബന്ധമായ വിഷയങ്ങളെക്കുറിച്ച് വിശദമായി എഴുതീട്ടുണ്ട്; ആ പുസ്തകത്തിലുള്ള വിവരങ്ങൾ പ്രവർത്തകർ അറിഞ്ഞിരിയ്ക്കണം. മൂന്നാമത്തെ തൊഴിൽ കൈക്കടലാസാണ്. ഇതിനെ ഇന്ത്യയുടെ സമ്പൂർണ്ണാവശ്യത്തെ നിറവേററണമെന്ന ലക്ഷ്യത്തോടെയല്ല, തങ്ങളുടെ ഗ്രാമത്തിന്റെ ആവശ്യത്തെ നിറവേററാനും, തങ്ങളുടെ ചെറിയ വരുമാനത്തെ വദ്ധിപ്പിയ്ക്കാനും ഉള്ള ലക്ഷ്യത്തോടെയാണ് പഠിയ്ക്കേണ്ടത്.

**ജാജു:** കടലാസുനിർമ്മാണം അഭിവൃദ്ധിപ്പെടുകയാണെങ്കിൽ അത് ഒരു ചെറിയ തൊഴിൽശാലവ്യവസായമായിട്ടാണ് തീരുന്നത്.

**ബാപു:** ഞാൻ ഏകദേശമായിട്ടാണു പറയുന്നത്. ചക്ക, കടലാസ് എന്നിവയ്ക്കു പിറകേ ധാന്യം പൊടിയ്ക്കുന്ന കൈയ്യരലിനേയും ഓരോ ഗ്രാമത്തിലും ഉദ്ധരിച്ചു കൊണ്ടുവരണം. ഇതു ചെയ്തില്ലെങ്കിൽ മാവുമില്ലതന്നെയായിത്തീരും നമ്മുടെ തലയിലെഴുത്ത്. മാവുപോലെതന്നെയാണ് അരിയും. വെളുപ്പിയ്ക്കാത്ത അരിയുടെ ചോറുണ്ണുന്ന സമ്പ്രദായത്തെ വീണ്ടും ഗ്രാമങ്ങളിൽ നാം കൊണ്ടുവന്നില്ലെങ്കിൽ ഭക്ഷണപ്രശ്നത്തിനു പരിഹാരംകാണുവാൻ നമ്മെക്കൊ

ണ്ടു സാദ്ധ്യമല്ലാതെ വരും. വെളുപ്പിച്ച അരിയും വെള്ളപ്പഞ്ചസാരയും എല്ലാവരുടേയും ആരോഗ്യത്തിനു ഹാനികരമാണെന്ന് ഇപ്പോ ൾ പരക്കെ സമ്മതിയ്ക്കപ്പെട്ടുകഴിഞ്ഞിട്ടുള്ളതാണ്. എല്ലാവിധം വൈദ്യനിപുണന്മാരും ഈ അഭിപ്രായത്തോടു യോജിയ്ക്കുന്നു. ഈ വിഷയത്തെക്കുറിച്ച് അമേരിക്കയിൽ നിന്ന് പല ഗ്രന്ഥങ്ങളും വന്നുകൊണ്ടിരിയ്ക്കുന്നു. അവിടെ ഇപ്പോൾ മഞ്ഞപ്പഞ്ചസാര (പൊടിശക്കരയ്ക്ക്)വളരെ ആവശ്യക്കാർ ഉണ്ടായിക്കൊണ്ടിരിയ്ക്കുന്നു അതിനാൽ വ്യാപാരികൾ വെള്ളപ്പഞ്ചസാരയിൽ മഞ്ഞച്ചായം ചേർത്ത് അത് വിററുവരുന്നു. അരി കുത്തുന്നതിനും കൈയുരൽ തന്നെ ഉപയോഗിയ്ക്കണം.

## കൃഷിയും പശുവളർത്തലും

ഈ ഘട്ടത്തിൽ ഞാൻ കൃഷിത്തൊഴിലിലേയ്ക്കു പ്രവേശിയ്ക്കുന്നു. ഗ്രാമീണരുടെ ജീവിതത്തിന്നാധാരം ഉഴവുമാട്ടുകളുമാണ്. ഈ വിഷയത്തിൽ ഒരു കുരുടനെപ്പോലെതന്നെയാണു ഞാനും. എനിയ്ക്കു സ്വന്തം അനുഭവം ഇല്ല. എന്നാൽ കൃഷിത്തൊഴിലും പശുവും ഇല്ലാത്ത ഗ്രാമം ഒന്നുപോലുമില്ല. എരുമയും ഉണ്ട്. പക്ഷേ കൊങ്കണം മുതലായ സ്ഥലങ്ങളിലല്ലാതെ വേറെ സ്ഥലങ്ങളിൽ കൃഷിത്തൊഴിലിന് അവയെ അധികമായി ഉപയോഗപ്പെടുത്തുന്നില്ല. എന്നാലും നാം എരുമയെ പുറംതള്ളിക്കളയുന്നില്ല. ഗ്രാമത്തിലെ പശുക്കളുടെ, പൊതുവെ നമ്മുടെ ഗ്രാമത്തിലെ കന്നുകാലികളുടെ കാര്യത്തിൽ പ്രവർത്തകന്മാർ നന്നായി ശ്രദ്ധിയ്ക്കണം. ഈ അതിപ്രധാനമായ പ്രശ്നത്തിന് നാം പരിഹാരം കാണാതിരുന്നാൽ ഇന്ത്യ അധഃപതിയ്ക്കും, നമ്മളും അധഃപതിയ്ക്കും. എന്തുകൊണ്ടെന്നാൽ, ഇന്നത്തെനില തുടരുകയാണെങ്കിൽ സാമ്പത്തികമായി കന്നുകാലികൾ നമുക്കൊരു ഭാരമായിത്തീരുകയും, പാശ്ചാത്യരാജ്യങ്ങളിലെപ്പോലെ അവയെ കൊല്ലുകയല്ലാതെ മററുമാർഗ്ഗമില്ലാതാകുകയുംചെയ്യും.

അതിനാൽ നമ്മുടെ പ്രവർത്തകന്മാർ ഈ വിഷയത്തെ സംബന്ധിച്ചും ഏറക്കുറെ പഠിച്ചിരിയ്ക്കണം. ഈ പ്രശ്നത്തിനു പരിഹാരം കാണുന്നതിൽ ഹിംസാമാർഗ്ഗമേതെന്നും അഹിംസാമാർഗ്ഗമേതെന്നും അറിഞ്ഞിരിക്കേണ്ടതാണ്. ഈ മാർഗ്ഗത്തിൽതന്നെയാണ് നമ്മുടെ ജനസംഖ്യാവർദ്ധനവിനെ സംബന്ധിച്ച പ്രശ്നത്തിനുള്ള പരിഹാരവും അടങ്ങിയിരിയ്ക്കുന്നത്. നമ്മുടെ അഹിംസാമാർഗ്ഗം വിജയിയ്ക്കു

മോ, പരാജയപ്പെടുമോ എന്ന് എനിക്കു നിശ്ചയമില്ല. അഹിംസാമാർഗ്ഗം വിജയിക്കാതിരുന്നാൽ നാം തോററവരായിത്തീരുകയല്ലാതെ, അഹിംസ തോററുപോയി എന്നു വരില്ല. നമ്മുടെ തപം അഥവാ പരിശ്രമം തൃപ്തികരമായില്ല എന്നു മാത്രമായിരിക്കും അതിൽനിന്നു വ്യക്തമാകുന്നത്. അതിനാൽ പ്രവർത്തകന്മാരായ നാം എല്ലാവരും ഏതെങ്കിലുംതരത്തിൽ പരിശ്രമംചെയ്യേ മതിയാവൂ.

വീണ്ടും ഞാൻ ഉഴവുവേലയിലേക്കുതന്നെ വരുന്നു. അവിടെയും അരാജകത്വം കൂത്താടുന്നു. നിലമെല്ലാം തുണ്ടുതുണ്ടായി പിരിഞ്ഞുകൊണ്ടിരിക്കുന്നു. ജ്യേഷ്ഠാനുജന്മാർ വേർപിരിഞ്ഞാൽ നിലവും വേർപിരിയുന്നു. ചെറിയ ഒരു പാത വെട്ടേണ്ടിവന്നാൽ നിലമുടമസ്ഥൻ അതിനനുവദിക്കില്ല. ഈ ചരിത്രം കാരണത്താൽ നാം നശിക്കുവാൻ പോവുകയാണ്. ഗ്രാമത്തിലെ ജനങ്ങൾ ഒത്തുചേന്ന്, കൂട്ടകൃഷി സമ്പ്രദായം നടപ്പിൽവരുത്തണം. ഗ്രാമപ്രവർത്തകർ തങ്ങളുടെ നാടിന്റെ മുഴവനും നന്മയെ മനസ്സിലാക്കി, ജനങ്ങളെ ഈ മാർഗ്ഗത്തിലേക്ക് ആകർഷിച്ചുകൊണ്ടുവരേണ്ടതാണ്.

## കുടിക്കാനുള്ള വെള്ളവും ഗ്രാമശുചീകരണവും

വയലിനു അടുത്തതായി വെള്ളത്തിന്റെ കാര്യം വരുന്നു. വയലിനുവേണ്ട വെള്ളമല്ല. കുടിക്കാനുള്ള വെള്ളം. പ്രവർത്തകന്മാർ ഗ്രാമത്തിലുള്ള കിണറുകളെല്ലാം പരിശോധിക്കും. കിണറുകളുടെ അകവും പുറവും ശുദ്ധമാക്കും. ഗ്രാമത്തിൽ ആകെ കിണറുകൾ എത്ര, അവയിൽ എല്ലാവർക്കും ഉപയോഗിപ്പാൻ കഴിയുന്നവ എത്ര, അവയുടെ നാലുപുറവും വൃത്തിയായിരിക്കുന്നുണ്ടോ, മലമൂത്രവിസർജ്ജനത്തിനുള്ള സ്ഥലം അവയ്ക്കടുത്താണോ എന്നെല്ലാം അവർ നോക്കി അറിയും. മലമൂത്രവിസർജ്ജനത്തിനുള്ള സ്ഥലങ്ങൾ കിണറുകൾക്കടുത്തിരുന്നാൽ, അതുകൊണ്ടുണ്ടാവുന്ന ദോഷങ്ങൾ ഗ്രാമവാസികളെ പറഞ്ഞു മനസ്സിലാക്കി, അവരുടെ സഹായത്തോടുകൂടി അവ മാററും. ഇതിലാണ് ഗ്രാമത്തിന്റെ മുഴവനും ശുചിത്വം അടങ്ങിയിരിക്കുന്നത്. ഗ്രാമപ്രവർത്തകർ ഏതുവരെ പ്രവർത്തനം കൊണ്ടുപോകണമെന്ന് ഇപ്പോൾ നാം അറിഞ്ഞു. ഗ്രാമത്തെ മുഴവൻ വൃത്തിയായി വെച്ചുകൊണ്ടിരിക്കുന്നതും, ചപ്പുചവറുകൾ അടിച്ചുവാരി കുണ്ടുകളിൽ ഇടുന്നതും എങ്ങിനെ എന്നറിഞ്ഞിരിക്കേണ്ടതും, അതനുസരിച്ച് പ്രവർത്തിക്കേണ്ടതും ആവശ്യമാണ്.

തൊഴിലുകാംക്ക തമ്മിൽ വ്യത്യാസമുണ്ടെങ്കിലും, തീവണ്ടിയ്ക്കു ചുവ പ്പുകൊടി കാണിയ്ക്കുന്ന "കൂലി"യെപ്പോലെയും, ചെരുപ്പിൻെറ അടിവില്ലുണ്ടാക്കുന്ന തോൽനിമ്മാണശാലയിലെ വേലക്കാരിപ്പെ ണ്ണിനെപ്പോലെയും തൊഴിലിൻെറ ഒരു ഭാഗം മാത്രം അറിയുകയും മററുഭാഗങ്ങാം ഒന്നും അറിയാതിരിയ്ക്കുയും ചെയ്യുന്നതുകൊണ്ടു ഫല മില്ല. നാമെല്ലാവരും പൂണ്ണശരീരത്തെ സൃഷ്ടിയ്ക്കുന്ന പൂണ്ണവിദ്യയും പഠിയ്ക്കുകയാണു വേണ്ടത്. ഗ്രാമത്തിൽ കുറെയൊക്കെ തുന്നൽപ്പ ണിയും പ്രയോജനപ്പെടും. ഗ്രാമത്തിലെ ഉഴവർ, കൊല്ലന്മാർ, തച്ചന്മാർ, തോട്ടികാം മുതലായ എല്ലാത്തരം തൊഴിലാളികളേയും ഒരു സഹകരണബന്ധത്തിൽ കൊണ്ടുവന്ന്, അതു മുഖാന്തിരമായി ട്ടാണ് ഗ്രാമപുനരുദ്ധാരണം സാധിക്കേണ്ടത്. ഇവയെല്ലാം ബാ ഹ്യദൃഷ്ടിയ്ക്ക് പലതായി തോന്നുമെങ്കിലും യഥാത്ഥത്തിൽ പലതല്ല. കരുത്തും പരിശ്രമശീലവുമുള്ള പ്രവത്തകന്മാക്ക് ഇവ ബുദ്ധിമുട്ടായി തോന്നുകയുമില്ല.

അവസാനത്തെ വിഷയം. ഗ്രാമത്തിൽചെന്നു താമസമുറപ്പി ക്കുന്നവർ അഹിംസ പഠിയ്ക്കുകയും പരിശീലിക്കയും ചെയ്യില്ലെ ങ്കിൽ യാതൊന്നും നടപ്പിൽവരില്ല. അവർ സാമ്പത്തികശാസ്ത്രം മാത്രം പഠിച്ച്, നീതിയെ ആവശ്യമായി കരുതാതിരുന്നാൽ ഒടുവി ൽ എല്ലാം വഞ്ചനയായി അവസാനിയ്ക്കും. അഹിംസയാണ് നമ്മുടെ അടിസ്ഥാനം. അതിലാണ് നമുക്ക കാലൂന്നിനില്ക്കാൻ കഴിയുന്നത്. അതിനെ മറച്ചുവെച്ചാൽ നമ്മുടെ പ്രവത്തനം നിറ വേറുകയില്ല. ജനങ്ങാം ആരംഭത്തിൽ എന്തെങ്കിലുമൊക്കെ ചെ യ്താലും, സ്വരാജ്യം എന്ന മാളിക അസ്തിവാരമില്ലാതെ പൊന്തിവ രില്ല. പ്രവത്തകന്മാർ തങ്ങളുടെ ഓരോ പ്രവൃത്തിയിലൂടെയും, പെ രുമാററത്തിലൂടെയും, ഇതു മനസ്സിലാക്കണം—പുസ്തകങ്ങളിൽ നി ന്നോ, പള്ളിക്കൂടങ്ങാം നടത്തിയോ അല്ല. ഇതെല്ലാം ചെയ്യാൻ കഴിയുകയില്ലെങ്കിൽ നാം വഞ്ചിതരായിപ്പോവുകയേ ഉള്ളൂ. നമ്മുടെ ചരിത്രം ഈവിധമുള്ള വഞ്ചന നിറഞ്ഞതായിട്ടാണിരിയ്ക്കുന്നത്.

**ജാജു:** ഗ്രാമത്തിൽ ഒരു പ്രവത്തകനുപകരം രണ്ടുപേർ ഉണ്ടാ യാൽ കൂടുതൽ സൌകര്യമുണ്ട്. ചില പ്രവൃത്തികാം ഒരാളും, മററു പ്രവൃത്തികാം മറേറ ആളും ചെയ്യുന്നതുകൂടാതെ ഒരാാംക്ക് മററെ ആളെ സഹായിക്കാനും കഴിയും.

**ബാപ്പു:** പലരും എന്നോട് ഇതേപ്പററി ചോദിക്കുകയു ണ്ടായി. ഈ കാര്യത്തെ സംബന്ധിച്ച് ഞാൻ ഖണ്ഡിതമായി യാതൊന്നും പറയുകയില്ല. പ്രവത്തകന്മാർ ഒററയ്ക്കുചെല്ലുന്നത് എനിക്കിഷ്ടമാണ്. അവർ ഏകരായി ഗ്രാമത്തിൻെറ ജീവിതരീ തിയെ ശരിപ്പെടുത്തി ധൈര്യം ആജ്ജിയ്ക്കും. ഒരാറംമാത്രമായാൽ പ്രവൃത്തി നടക്കുകയില്ലെങ്കിൽ രണ്ടുപേരെ അയയ്ക്കുക. സാമ്പത്തി കനില അതിന്ന തടസ്സമായിരുന്നാൽ, അതേപ്പററി പിന്നീടാലോ ചിച്ചുകൊള്ളാം. വിവാഹിതരായ പ്രവത്തകന്മാർ പോകുമ്പോറം അവരേയും അവരുടെ ഭാൎയ്യമാരേയും ഈരണ്ടു പ്രവത്തകർ എന്നു കരുതുന്നതും എനിയ്ക്കു സമ്മതമാണ്.

**ജാജു:** ചില പ്രവത്തകന്മാർ നല്ല യോഗ്യതയുള്ളവരായിരി ക്കും, ചിലർ സാധാരണക്കാരുമായിരിക്കും. നല്ല പ്രവത്തകന്മാ രുടെ മേൽനോട്ടത്തിൽ സമീപഗ്രാമങ്ങളിൽ അഞ്ചാറു പ്രവത്തക ന്മാർ ഉണ്ടാവാം, അല്ലേ?

**ബാപ്പു:** പലരോടും ഞാൻ ഇതേപ്പററി വാദപ്രതിവാദം നടത്തീട്ടുണ്ട്. എന്നാൽ എല്ലായിടത്തും ഇതെല്ലാം ഒരുപോലെ സാദ്ധ്യമാകുകയില്ല. ശ്രീ. തിമ്മപ്പാ നായക്കിനോട് "കുറേ പ്രവ ത്തകന്മാരെ നിങ്ങറം പരിശീലിപ്പിച്ചെടുക്കുക, ഇല്ലെങ്കിൽ നിങ്ങ ളുടെ പ്രവൃത്തി നടക്കുകയില്ല," എന്നു ഞാൻ പറഞ്ഞു. അദ്ദേഹം കണ്ണാടകത്തിലെ മികച്ച യോഗ്യതയുള്ള ഒരു പ്രവത്തകനാണ്. അഞ്ചാറുരൂപ്പികകൊണ്ട് ജീവിതാവശ്യങ്ങറം നിവ്വഹിയ്ക്കുന്നു. പ്രവ ത്തകന്മാരെ പരിശീലിപ്പിയ്ക്കുമ്പോറം, തന്നാട്ടുകാരാണെങ്കിലേ കുറ ഞ്ഞ ചിലവിൽ പരിശീലിപ്പിയ്ക്കാൻ കഴിയൂ എന്ന് അദ്ദേഹമറി ഞ്ഞു. അതിനാൽ തന്നാട്ടുകാരായ ആളുകളെത്തന്നെ അദ്ദേഹം തിരഞ്ഞെടുത്തു പരിശീലനംനൽകി പ്രവത്തകന്മാരാക്കി.

**ജാജു:** എന്നാൽ, അനുഭവം വിപരീതമായിരിക്കുന്നു. വി വാഹിതനായ പ്രവത്തകൻെറ ഭാൎയ്യ അയാറംക്കു സഹായമായിരിക്കു ന്നതിന്നുപകരം ഉപദ്രവമായിട്ടാണിരിക്കുന്നത്.

**ബാപ്പു:** അതുകൊണ്ടുതന്നെയാണ് ഇക്കാര്യത്തിൽ ഞാൻ ഒരു തീപ്പും കല്പിക്കാത്തത്. പ്രവത്തകർ വിവാഹിതർതന്നെ ആയിരിയ്ക്കണമെന്നു രാജാജി പറയുന്നു.

## പ്രവൎത്തകന്റെ ചെലവ്

**ജാജു:** ഒരു പ്രവൎത്തകനുവേണ്ടി എത്രമാത്രം പണം ചെലവുചെയ്യണം?

**ബാവു:** ഇപ്പോഠം യുദ്ധസംബന്ധമായ ക്ഷാമകാലമാണ്. വളരെനാളേയ്ക്ക് സ്ഥിതി ഇതുപോലെതന്നെ ഇരിക്കുമെന്നാണ് ഞാൻ വിചാരിക്കുന്നത്. ഞാൻ ഈ മാതിരി ഒരു പ്രവൎത്തകനു വേണ്ടി 50 ഉറുപ്പിക മുതൽ 100 ക വരെ ചെലവുചെയ്യും.

**ജാജു:** ഭക്ഷണത്തിന്നാവശ്യമായത് എല്ലാവൎക്കും കൊടുക്കേണ്ടതാണ്. പിന്നെ അവരുടെ കുടുംബവും ഉണ്ട്. കുട്ടികളുടെ പഠിപ്പ് മുതലായ ചിലവുകളും ഇരിയ്ക്കുന്നല്ലോ!

**ബാവു:** നാം മദ്ധ്യമാൎഗ്ഗമാണ് അവലംബിക്കേണ്ടത്. അധികം ബാദ്ധ്യതകളുള്ളവരെ വിട്ടുകളയേണ്ടതാണ്. ഭൎത്താവ്, ഭാൎയ്യ, രണ്ടു കുട്ടികഠം ആകെ നാലുപേർ, കൂടിയാൽ അഞ്ചുപേർ—ഇത്രയും പേരെ രക്ഷിയ്ക്കുന്നതിനുള്ള ചുമതലയെ ഒരു ക്ലിപ്തപരിധിയായി കണക്കാക്കണം. ഇതല്ലാതെ കൂടുതൽ ബാദ്ധ്യതകളുള്ളവരെ സ്വീകരിക്കാതിരിക്കുന്നത് നന്ന്.

**ജാജു:** എല്ലാ പ്രവൎത്തകന്മാരും തങ്ങളുടെ സഹോദരീസഹോദരന്മാർ, മാതാപിതാക്കന്മാർ മുതലായ ബാദ്ധ്യതകളോടുകൂടിയവരാണ്.

**ബാവു:** അങ്ങനെയുള്ളവൎക്ക് ഈ കാൎയ്യത്തിൽ സ്ഥാനമില്ല.

**ജാജു:** പ്രവൎത്തകന്മാരുടെ ശമ്പളത്തെ തിട്ടപ്പെടുത്തേണ്ടത് അവരുടെ യോഗ്യതയെനോക്കിയോ, അവരുടെ കുടുംബഭാരത്തെ നോക്കിയോ?

**ബാവു:** വല്ലഭസ്വാമിയ്ക്ക് 5ക തന്നെ കൊടുക്കും, 100ക ഞാൻ കൊടുക്കില്ല. എന്നാൽ, ഒരു പ്രത്യേകവ്യക്തി, വലിയ കുടുംബഭാരമുള്ളയാളാണെങ്കിൽ അയാഠംക്ക് ഞാൻ കൂടുതൽ പണം കൊടുക്കുകയല്ലാതെ അയാളെ കൈവിട്ടുകളയുകയില്ല. അതായത്, രണ്ടു വകയിലും ആളുകളുണ്ടാവും. എന്നാൽ, ഒരാഠംക്ക് മറ്റെയാളിൽ അസൂയയോ, അയാളുടെ ശമ്പളത്തിൽ ആശയോ ഉണ്ടായിരിയ്ക്കില്ല.

**ജാജു:** നമ്മുടെ പ്രവൎത്തകന്മാൎക്ക് ഗ്രാമീണരിൽനിന്ന് എത്രത്തോളം സഹായം പ്രതീക്ഷിയ്ക്കാം? സ്ഥലത്തെപ്പററി തീരുമാനിയ്ക്കുമ്പോഠം അവരിൽനിന്ന് ഏതെങ്കിലും ഒരു കരാറു വാങ്ങാവുന്നതാണോ? ഇന്നാകട്ടെ, നാം ഗ്രാമങ്ങളിൽ ചെന്നാൽ അവിടെയുള്ളവർ നമ്മെ പണക്കാർ എന്നാണു കരുതുന്നത്. ഇവരിൽനിന്ന് ഇഷ്ടംപോലെ പണം പിടുങ്ങണമെന്നാണ് അവരുടെ വിചാരം. രണ്ടുവൎഷക്കാലം പ്രവൃത്തി നടത്തിയശേഷവും പ്രവൎത്തകന്മാർ അവിടം വിട്ടുപോയാൽ പിന്നീടെല്ലാം പാഴായിപ്പോകുന്നു.

**ബാവു:** നമുക്ക് യാതൊരു നിബന്ധനയും ഉണ്ടാക്കാൻ കഴിയുന്നതല്ല എന്നാണ് എൻെറ അഭിപ്രായം. ഉദാഹരണമായി, ആദിവാസികളുടെയിടയിൽ നാം ചെന്ന് സേവനം നടത്തുന്നതിനായി വാസമുറപ്പിക്കുന്നതായാൽ അവരോട് നമുക്ക് എന്തു നിബന്ധന ആവശ്യപ്പെടാൻ കഴിയും? എന്നാൽ, നാം കുറെയൊക്കെ പ്രവൃത്തിച്ച് അനുഭവമുണ്ടായ സ്ഥലത്തു സ്ഥിരമായി താമസിച്ച് പ്രവൎത്തിച്ചാൽ മാത്രമേ പ്രവൃത്തി അഭിവൃദ്ധിപ്പെടുകയുള്ളു, പ്രചരിയ്ക്കുകയുള്ളു.

എല്ലാററിനും ആസ്പദം പ്രവൎത്തകന്മാർതന്നെയാണ്. ഗ്രാമക്കാരുടെ സ്നേഹത്തിനു പാത്രവാന്മാരായി, അവരുടെ അടുക്കൽനിന്നു ലഭിക്കുന്ന സഹായം ഉപയോഗപ്പെടുത്തട്ടെ.

## പ്രവർത്തകന്മാരുടെ പരീക്ഷ

**ജാജു:** പ്രവൎത്തകന്മാർ എത്ര വൎഷംകൊണ്ട് സ്വാവലംബനപദ്ധതി നിറവേററുന്നവരായിത്തീരണം? 5 വൎഷം കൊണ്ടാണോ?

**ബാവു:** നിങ്ങഠംതന്നെ 5 വൎഷം എന്നു പറയുന്നല്ലോ. പ്രവൎത്തകർ ഒരുമാസത്തെ ചിലവിന് എടുത്തുകൊണ്ട് ഗ്രാമത്തിലേയ്ക്കു പോകും. ഗ്രാമക്കാരിൽനിന്ന് ചെറിയ ഒരു സ്ഥലം വാങ്ങി, അതിൽ ഒരു കുടിൽ കെട്ടിയുണ്ടാക്കും. ഒഴിഞ്ഞുകിടക്കുന്ന വീടു കിട്ടിയാൽ, അതിൽ താമസമാക്കും. തൻെറ സഞ്ചിയിൽ നിന്ന് തക്ലിയെടുക്കും. വല്ല മരത്തടിയിലും പോയിരിയ്ക്കും. ഗ്രാമക്കാരുടെ പക്കൽ ചക്ര ഉണ്ടെങ്കിൽ അതുവാങ്ങി നന്നാക്കി നൂൽനൂല്ക്കും. ഗ്രാമത്തിലെ കുട്ടികളെ വിളിച്ചുകൂട്ടി അവരോടൊന്നിച്ചു കളിയ്ക്കും.

അവർക്കു കഥകാം പറഞ്ഞുകൊടുക്കും. അവരെ പാട്ടു പഠിപ്പിയ്ക്കും. ഗ്രാമം അടിച്ചുവാരി വൃത്തിയാക്കും. ശമ്പളമല്ലാതെ, തൊഴിൽ ചെയ്യാനോ വേറെ എന്തെങ്കിലും പ്രവൎത്തനത്തിനോ മൂലധനമായി ഒരു പൈപോലും ഞാൻ കൊടുക്കില്ല. എല്ലാം തൻെറ സ്വന്തം വൈഭവംകൊണ്ടും സ്നേഹശക്തികൊണ്ടും ശേഖരിച്ചുകൊള്ളും. അതിലാണ് പ്രവൎത്തകന്മാരുടെ സ്നേഹം, സേവാമനസ്ഥിതി, കാൎയ്യശേഷി മുതലായവയെ ഞാൻ പരീക്ഷിച്ചുനോക്കുന്നത്.

**ജാജു:** വല്ലരെ ബുദ്ധിമുട്ടുള്ള പരീക്ഷയായിരിക്കുന്നല്ലോ.

**ബാപ്പു:** ബുദ്ധിമുട്ടുള്ളതുതന്നെ. ഇവിടെ വാളെടുത്തു വീശേണ്ടതുണ്ടോ? സ്നേഹം, സേവനം എന്നിവയുടെ പാതയാണു ഞാൻ കാണിച്ചത്. അഹിംസമുഖേന സ്വരാജ്യം നേടണമെങ്കിൽ എൻെറപക്കൽ വേറെ യാതൊരു മാൎഗ്ഗവുമില്ല.

# മൂന്നാമത്തെ സംഭാഷണം

(10—10—'44)

## സ്വാവലംബനപൂർത്തി എങ്ങിനെ?

**ജാജു:** പ്രവർത്തകന്മാർ എപ്രകാരമാണ് സ്വാവലംബന പൂർത്തി നിർവ്വഹിക്കുന്നത്? ഗ്രാമക്കാർ ഒന്നുകിൽ അവർക്കു ദാനം കൊടുത്തേക്കാം. അല്ലെങ്കിൽ, ഒരു ജോലി കൊടുത്തേക്കാം. അല്ലെങ്കിൽ, ഒരു കൈത്തൊഴിൽ ഏർപ്പെടുത്തി, അതിൻെറ ലാഭംകൊണ്ട് അവർക്കു ജീവിയ്ക്കാൻ സാധിക്കുംവിധം നിബന്ധനചെയ്തേക്കാം.

**ബാവു:** രണ്ടും ചെയ്യേണ്ടതാണ്. പ്രവർത്തകന്മാർക്ക് നാം ശമ്പളം മാത്രമാണു കൊടുക്കുന്നത്. അതല്ലാതെ ഗ്രാമക്കാർ മുഖേനയോ, പ്രവർത്തകന്മാർ സ്വന്തമായിട്ടോ, ഗ്രാമത്തിനു ലാഭമുണ്ടാകുന്ന ഏതെങ്കിലും ഒരു തൊഴിൽ ചെയ്യും.

ഒരു അതിബുദ്ധിമാനായ പ്രവർത്തകൻ ഗ്രാമത്തിൽ താമസിച്ചുകൊണ്ട്, തൻെറ ചെലവിനുമാത്രമല്ല, തൻെറ തൊഴിലിനുംവേണ്ട പണം തൻെറ ബുദ്ധികൊണ്ടു സമ്പാദിച്ച്, സ്നേഹിതന്മാരുടെ അടുക്കൽനിന്ന് യാതൊരു സഹായവും ആവശ്യപ്പെടാതിരുന്നേക്കാം. എന്നാലും, ബുദ്ധികൊണ്ട് ഈവിധം പണം സമ്പാദിക്കുന്നതിനെ ഞാൻ ബുദ്ധിയെ ദുർവിനിയോഗംചെയ്യൽ എന്നു പറഞ്ഞിട്ടുണ്ട്. ഈവിധമുള്ള വരുമാനമെല്ലാം ദേശീയസ്വത്തിലേയ്ക്കു ചേരേണ്ടതാണ്.

**ജാജു:** നമ്മുടെ പ്രവർത്തകന്മാർ ഖദർകൊണ്ടുതന്നെ ജീവിക്കണമെങ്കിൽ സ്വാവലംബനഖദറിൽനിന്ന് ഉപജീവനത്തിനുള്ള ആദായം ലഭിയ്ക്കില്ല; വില്പനഖദർ ഉണ്ടാക്കി, വില്ക്കുകയും പുറരാജ്യങ്ങളിലേക്കയയ്ക്കുകയും ചെയ്ത് അവർ പണം സമ്പാദിയ്ക്കേണ്ടതായിവരും.

**ബാവു:** എൻെറ പദ്ധതിയിൽ ഈ കാര്യം ഈവിധമല്ല രൂപവൽക്കരിക്കപ്പെട്ടിട്ടുള്ളത്. ഖദർകൊണ്ട് ഗ്രാമത്തിൻെറ വസ്ത്രസ്വാവലംബനം പൂർത്തിയായിക്കഴിഞ്ഞാൽ, ബാക്കി വരുന്ന ഖദർ പുറരാജ്യങ്ങളിലേക്ക് അയക്കേണ്ടിവരും എന്നു ഞാൻ സമ്മതിക്കുന്നു.

ഉപജീവനം തേടുവാൻ കൃഷിനിലങ്ങറം മുതലായ മററവലംബങ്ങറം ഇല്ലാത്ത ഗ്രാമക്കാർ ഖദർ നിർമ്മിക്കുന്നത് സ്വന്തം വസ്ത്രാവശ്യത്തിനുമാത്രമായാൽ പോരാ എന്ന് ആരോ ഒരാറം എന്നോടു പറയുകയുണ്ടായി. ഞാൻ പ്രതീക്ഷിക്കുന്നത് വസ്ത്രം ധാന്യം തുടങ്ങിയ അടിസ്ഥാനആവശ്യങ്ങറം ഗ്രാമക്കാർ അതാതു ഗ്രാമത്തിൽത്തന്നെ ഉണ്ടാക്കിക്കൊള്ളണമെന്നാണ്. ഇതിനെയാണ് നാം സ്വാവലംബനപൂർത്തി എന്നു പറയുന്നത്.

ഇതിനും വിപരീതമായ ഒരത്ഥം ഉണ്ടാകുവാൻ കഴിയും. അതിനാൽ ഇക്കാര്യം നന്നായി മനസ്സിലാക്കേണ്ടതാണ്. സ്വാവലംബനപൂർത്തി എന്നാൽ കിണററുതവളയുടെ സ്ഥിതി എന്നല്ല. ഏതു നിലയിലും എല്ലാ സാധനങ്ങളും ഉണ്ടാക്കാൻ നമുക്കു കഴിന്നയുതല്ല; ഉണ്ടാക്കയുമരുത്. സമ്പൂർണ്ണ സ്വാവലംബനപൂർത്തിയെ സമീപിക്കുക എന്നതാണു നമ്മുടെ ലക്ഷ്യം. നമ്മെക്കൊണ്ട് ഉണ്ടാക്കാൻ കഴിയാത്ത സാധനങ്ങറം മററുള്ളവരിൽനിന്നു വാങ്ങുന്നതിനുവേണ്ടി, അങ്ങിനെ സാധനങ്ങറം പകരം മാററുന്നതിനുവേണ്ടി, നാം ഉണ്ടാക്കുന്ന സാധനങ്ങറം നമ്മുടെ ആവശ്യത്തേക്കാറം കൂടുതലായുണ്ടാക്കേണ്ടതാണ്. എന്നാൽ, അങ്ങിനെ അധികമായുണ്ടാക്കുന്ന സാധനങ്ങറം ബോമ്പെയ്ക്കു അയക്കില്ല. ആ വിധം ദൂരസ്ഥലങ്ങളിലെ ആവശ്യത്തിനുള്ള സാധനങ്ങറം ഉണ്ടാക്കാനും ഇഷ്ടപ്പെടില്ല. അങ്ങിനെ ഉണ്ടാക്കുന്നത് സ്വദേശിതത്വത്തിനു വിരുദ്ധമായിരിക്കും. സ്വദേശി എന്നതിൻെറ അത്ഥം നമ്മുടെ അരികിലുള്ളവരെ വിട്ട് ദൂരത്തുള്ളവരുടെ സേവനത്തിനായി ചെല്ലാതിരിക്ക എന്നതാണ്.

ആദ്യമായി തൊട്ടടുത്തുള്ള ഗ്രാമങ്ങറം, പിന്നീട് ജില്ലാ, അതിൽ പിന്നീട് സംസ്ഥാനം എന്നു നാം മനസ്സിൽവെക്കേണ്ടതാണ്. ഈ വിധത്തിൽ പ്രവത്തനം നിവ്വഹിച്ചാൽ ചക്കാസംഘത്തിന് അതിൻെറ തത്വസംരക്ഷണത്തിൽ തൃപ്തി അനുഭവിക്കാം. നാം എല്ലാ കുഴപ്പങ്ങളിലും ഏപ്പെടേണ്ടതില്ല. നമ്മുടെ അധീനത്തിൽ 3000 പ്രവത്തകന്മാരും, അനേകം വില്പനകേന്ദ്രങ്ങളും ഉണ്ട്. അവയെല്ലാം ചാമ്പലാക്കേണ്ടതില്ല. എന്നാൽ നമ്മുടെ മാഗ്ഗം എങ്ങിനെ ഇരിക്കണമെന്നതിനെ സംബന്ധിച്ചാണു ഞാൻ പറയാൻ വന്നത്.

## പ്രവർത്തനസ്ഥലത്തിൻെറ പരിധി

**ജാജു:** പ്രവത്തകന്മാർ തങ്ങളുടെ പ്രവത്തനസ്ഥലത്തിൻെറ പരിധി 5 മൈൽ ചുററുപാടിനുള്ളിലായി വെച്ചുകൊള്ളാവുന്നതാണോ?

**ബാപ്പു:** ചില സ്ഥലങ്ങളിൽ അതിലും കുറവായി വെച്ചാൽമതി. എന്തുകൊണ്ടെന്നാൽ, ബംഗാാം, ബീഹാർ മുതലായ സ്ഥലങ്ങളിൽ 5 മൈലിനുള്ളിൽ പല ഗ്രാമങ്ങാം കാണും.

**ജാജു:** പ്രവത്തകന്മാർ കാലത്തെ പുറപ്പെട്ടാൽ, ചുററിത്തിരിഞ്ഞു വൈകുന്നേരം മടങ്ങാൻ സാധിക്കുന്ന ദൂരം ശരിയായിരിക്കില്ലേ?

**ബാപ്പു:** ശരിതന്നെ.

**ജാജു:** ചക്കാസംഘമല്ലേ ഈ പ്രവൃത്തി ആദ്യമായി ചെയ്യേണ്ടത്?

**ബാപ്പു:** നിശ്ചയമായും. എന്തുകൊണ്ടെന്നാൽ, ചക്കാസംഘം സൂര്യനും മററു തൊഴിലുകാം ഗ്രഹങ്ങളുമാണ്. സൂര്യൻെറ ഗതി ശരിയായിരുന്നാൽ മാത്രമേ മററു ഗ്രഹങ്ങാം ചരിയ്ക്കുയുള്ളൂ. ഇന്നാകട്ടെ, ഗ്രാമക്കൈത്തൊഴിലുകളുടെ നില വാൽനക്ഷത്രത്തിൻേറതുപോലെയാണിരിയ്ക്കുന്നത്.

## പ്രവർത്തകന്മാടെ പരിധി

**ജാജു:** അയിത്താചാരദൂരീകരണശ്രമത്തിൽ ചിലപ്പോാം വലിയ കുഴപ്പങ്ങാം ഉണ്ടാവാറുണ്ട്. നമ്മുടെ പ്രവത്തകന്മാർ അവയിൽ ഏതു പരിധിവരെ തലയിടാം?

**ബാപ്പു:** പ്രവത്തനത്തെ തടസ്സപ്പെടുത്തുന്നമാതിരിയുള്ള കുഴപ്പങ്ങളിൽ നമ്മുടെ പ്രവത്തകന്മാർ അകപ്പെടരുത്. എന്നാൽ പ്രവത്തകൻ തൻെറ ജീവിതത്തിൽ അയിത്താചാരത്തിന് തെല്ലും ഇടംകൊടുക്കരുത്. ഹരിജനങ്ങാം വെള്ളംകോരുന്ന കിണററിൽനിന്നായിരിക്കും ഗ്രാമപ്രവത്തകനും വെള്ളംകോരുന്നത്. അയാാം അവരുടെ കിണറുകളെ വൃത്തിയാക്കിവെയ്ക്കും. കിണററുതറ, ചാല് എല്ലാം ഉണ്ടാക്കും. അവയെല്ലാം വെടിപ്പാക്കുകയും ചെയ്യും.

**ജാജു:** വേറൊന്നു രാഷ്ട്രീയകാര്യമാണ്. ഒരിടത്തു പ്രവൃത്തിചെയ്യുമ്പോഠം എനിക്കു അഭിമാനഭംഗം നേരിടുകയുണ്ടായി. എന്റെ പ്രവത്തനങ്ങഠം ഒരു പ്രത്യേക രീതിയിലൂടെമാത്രമാകാവു എന്നൊരു നിബന്ധന ഏപ്പെടുത്തപ്പെട്ടു. അപ്പോഠം ഞാൻ ആ നിബന്ധനയെ ലംഘിക്കുന്നതു ശരിയാണോ? മററു രാഷ്ട്രീയകാര്യങ്ങളിൽനിന്ന് ഞാൻ വിട്ടുനില്ക്കേണ്ടത് ആവശ്യമായിരിക്കാം. എന്നാൽ, സാത്വികമായ നിയമലംഘനം നടക്കുമ്പോഠം പ്രവത്തകന് അതിൽ ചേരാതിരിയ്ക്കാൻ കഴിയുന്നതാണോ? അപ്പോഠം എന്താണു ചെയ്യേണ്ടത്?

**ബാവു:** സാത്വികമായ നിയലംഘനം നടക്കുമ്പോഠം ഒരുമാതിരി അരാജകത്വംതന്നെ നടപ്പിൽവരുന്നു. ഓരോരുത്തരും അപ്പോഠം തനിക്കു താൻതന്നെയാണു നേതാവ്. സമരത്തിന്റെ ഭാഷാരീതി നടപ്പിൽവരുന്നു. എന്നാൽ സാത്വികമായ നിയമലംഘനസമരത്തിന്റെ നേതാവിന്റെ അഥവാ സേനാധിപതിയുടെ ആജ്ഞയനുസരിച്ചാണ് നാം നടക്കേണ്ടത്. പൊതുജനനിയമലംഘനത്തിൽ നിന്ന് ആക്കും പിന്മാറിനില്ക്കാൻ കഴിയുന്നതല്ല. അപ്പോഠം ചക്കാസംഘത്തിന്റെ അദ്ധ്യക്ഷന്റെ അടുത്ത് പ്രവത്തകന്മാർ തങ്ങളുടെ നിലയെപ്പററി അറിയിച്ചാൽ അദ്ദേഹം അതേപ്പററി ആലോചിച്ചു തീരുമാനമറിയിക്കും. അത്തരം ഒരു സാത്വികസത്യാഗ്രഹം എന്റെ ദൃഷ്ടിപരിധിയിൽ ഞാൻ കാണുന്നില്ല.

# നാലാമത്തെ സംഭാഷണം

## (11—10—44)

## വികേന്ദ്രീകരണപദ്ധതി

**ജാജു:** അങ്ങു പറയുന്ന വികേന്ദ്രീകരണപദ്ധതി എനിക്കു് ഇനിയും മനസ്സിലായിട്ടില്ല. അതിനെ കുറേക്കൂടി വ്യക്തമാക്കിത്തരണം.

**ബാപ്പു:** എന്റെ നോട്ടം, "ഞങ്ങഠം സ്വാതന്ത്ര്യത്തോടെ ഇരിക്കുന്നു" എന്നു പറയുന്ന സംസ്ഥാനങ്ങളെ വിമുക്തമാക്കി വിടണം എന്നതാണ്. "തത്വനിർണ്ണയം നിങ്ങഠംതന്നെ ചെയ്തുകൊള്ളുക, ഞങ്ങളെക്കൊണ്ടു കഴിയുംവിധത്തിൽ ഞങ്ങഠം അവയെ സ്വീകരിച്ചുകൊള്ളാം. മററു ജോലികളെല്ലാം ഞങ്ങഠംതന്നെ, ഞങ്ങളുടെ ഉത്തരവാദിത്വത്തിൽതന്നെ, ചെയ്തുകൊള്ളാം," എന്നു് ആ സംസ്ഥാനങ്ങഠം പറഞ്ഞാൽ എനിക്കതു് ഇഷ്ടമായിരിക്കും. അവർ എന്റെ പദ്ധതിയനുസരിച്ചു നടന്നാൽ, നല്ല നടത്തയുള്ളവരായാൽ, നേരായ, പരിശുദ്ധമായ, വിശ്വാസജനകമായ പരീക്ഷണങ്ങഠംക്കുവേണ്ടി ത്യാഗംചെയ്തിട്ടുള്ളവരായാൽ, ഞാൻ അവരെ പൂർണ്ണസ്വാതന്ത്ര്യത്തോടെ പ്രവൃത്തിചെയ്യുവാൻ അനുവദിക്കും. അവർ ഉണ്ടാക്കുന്ന ഖദർ തൊട്ടടുത്തഗ്രാമങ്ങളിലും, അവരുടെ താലൂക്കിലും ജില്ലയിലും, കൂടിയാൽ സംസ്ഥാനത്തിലുമായി വിററുതീർക്കേണമെന്ന ഒരു നിബന്ധനമാത്രം ഞാൻ ചെയ്യും. ചിക്കാക്കോൽക്കാരെപ്പോലെ എല്ലാം ബോമ്പെയിൽ വില്ക്കുന്നതും സ്വന്തം വീട്ടിൽ അതു് ഉടുക്കാതിരിയ്ക്കുന്നതും ശരിയല്ല.

**ജാജു:** ചിക്കാക്കോലിന്റെ കാര്യം ഒന്നു പ്രത്യേകമാണ്. ഈ രാജ്യത്തിലൊട്ടുക്കുനോക്കിയാലും നേർത്ത ഖദർ ഉണ്ടാക്കുന്നതു് അവിടെമാത്രമാണ്.

**ബാപ്പു:** എന്നാലും, ഉണ്ടാക്കുന്നവരോടും, ഉണ്ടാക്കി വില്ക്കുന്നവരോടും ഞാൻ പറയുന്നതു് ഇതാണ്: അവിടെയുള്ള തൊഴിൽ നടക്കണമെങ്കിൽ നടക്കട്ടെ; എന്നാൽ അവിടെയുള്ള തൊഴിലാളികഠം ഖദർ തൊടുകപോലും ചെയ്യില്ല എന്നവിധം മിൽത്തുണിതന്നെ ധരിച്ചുകൊണ്ടു് ബോമ്പെയ്ക്കുവേണ്ടി ഖദർ ഉണ്ടാക്കുന്നവരാ

ണെങ്കിൽ, ചക്കാസംഘത്തിന്റെ പേരിൽ അവിടെ പ്രവൃത്തിനട ത്തുവാൻ പാടില്ല. ഞാൻ അതു നിറുത്തൽചെയ്യും; അതിനുവേണ്ട ധൈര്യം എനിയ്ക്കുണ്ട്.

## നമ്മുടെ സാമ്പത്തികതത്വം

**ജാജു:** തൊഴിലാളികളുടെ കൂലിയിൽ ഒരു ഭാഗം പിടിച്ചു വെച്ച്, ആ പണംകൊണ്ട് അവരെ ഖദറുടുപ്പിക്കയാണ് ഇപ്പോഠം ചെയ്തുവരുന്നത്. എന്നാൽ അതിൽ അല്പം നിബ്ബന്ധം ഇരിക്കു ന്നുണ്ട്. അവർ സ്വയം ആഗ്രഹിച്ച് ഖദർ ഉടുക്കുന്നില്ല.

**ബാപ്പു:** അതുകൊണ്ടുതന്നെ ഞാൻ തൃപ്തിപ്പെടുന്നു. പ ക്ഷേ, അല്പകാലത്തേയ്ക്കുമാത്രം. ജനങ്ങഠം അഹിംസയെ അംഗീകരി ച്ച്, ഉടനടി ഖദർ ധരിക്കാൻ തുടങ്ങുമെന്ന് എനിയ്ക്കഭിപ്രായമില്ല. യഥാത്ഥമായ സാമ്പത്തികതത്വത്തെ നാം അവക്കു മനസ്സിലാക്കി ക്കൊടുക്കുകയാണെങ്കിൽ അവസാനം അവർ അഹിംസയേയും അറിഞ്ഞുകൊള്ളുന്നതാണ്. ഏതൊന്ന് നീതിയിൽനിന്നുതെവി ച്ചതല്ലയോ, അത് പരിശുദ്ധമായിരിക്കില്ല. നമ്മുടെ പ്രവത്തക ന്മാർ ശുദ്ധമായ അഹിംസ, നീതി ഇവയാൽ ആകഷിയ്ക്കപ്പെട്ട് തങ്ങളുടെ പ്രവൃത്തി മനസ്സിലാക്കിയാൽ യഥാത്ഥ സാമ്പത്തികത ത്വത്തെ ജനങ്ങഠം മനസ്സിലാക്കിക്കൊള്ളും. നമ്മുടെ നടപ ടി തുലോം പരിശുദ്ധവും, ചൂഷണരഹിതവും ആയിരുന്നാൽ ഇതു സാദ്ധ്യമാകും. ഒരുഭാഗത്ത് ഇന്ത്യക്കാരെ മുഴുവനും ഖദർ ഉടുപ്പിയ്ക്കാനുള്ള ശ്രമം ചെയ്തുകൊണ്ട്, മറേറ ഭാഗത്ത് തൊഴി ലാളികളെ കഷ്ടപ്പെടുത്തുകയും, ഉചിതമായ കൂലി അവക്കു കൊടുക്കാതിരിക്കയും അവരുടെ സുഖദുഃഖങ്ങളെ സാരമാക്കാതിരി ക്കയും, അവർ കുടിയന്മാരായിരുന്നിട്ടും അതേപ്പററി ശ്രദ്ധിയ്ക്കാതി രിക്കയും ചെയ്യുന്നതു ശരിയല്ല. ഈവിധത്തിൽ ഇന്ത്യയ്ക്കു നന്മ ചെയ്യുന്നതിനേക്കാഠം നല്ലത് ഖദറിന് തീകൊളുത്തുന്നതാണ്. ഞാൻ കുടിയനേയും എന്റെകൂടെ ചേക്കും. അവന് ജോലികൊ ടുക്കും. അല്ലാതെ അവനെ വിട്ടുകളയുകയില്ല. അവനോടു സ്നേഹ മായി പെരുമാറി, ദിവസേന അവനെ നല്ലമാഗ്ഗങ്ങഠം പഠിപ്പിയ്ക്കു വാൻ ശ്രമിയ്ക്കും. ഇങ്ങിനെ ചെയ്യാതെ, വെറും ഖദർപ്രവൃത്തി മാത്രമായി ഞാൻ ചെയ്യുകയില്ല.

ചികാകോൽ ഖദർ എല്ലാവരും വാങ്ങുന്നുണ്ട്. ദൂരസ്ഥലങ്ങ

ളിൽ നടക്കുന്ന ഖദർ വില്പനയിൽ ചികാകോൽ ഖദർ കൂടുതലായി ചിലവാകുന്നുണ്ടെന്നും എനിയ്ക്കറിയാം. പക്ഷേ, ആ വസ്തുത എന്നെ കുത്തിക്കൊണ്ടിരിയ്ക്കുന്നു. ഏതെങ്കിലും സംസ്ഥാനത്തിലോ, ജില്ലയിലോ, താലൂക്കിലോ, അഥവാ ഗ്രാമത്തിലോ നാം പുതിയ പദ്ധതിപ്രകാരം ഖാദിയുല്പാദനം വിജയകരമായി നടത്താൻ ആഗ്രഹിച്ചാൽ അതു നടപ്പിൽ വരുത്തേണ്ടത് ഈ വിധമാണ്: ഒരു ജില്ലാ മറ്റൊന്നിനെ ഉപദ്രവിയ്ക്കുന്നതോ മറ്റൊന്നിനോടു മത്സരിയ്ക്കുന്നതോ, നമ്മുടെ ലക്ഷ്യമല്ല. എല്ലാ ജില്ലകളും തങ്ങളുടെ സ്വന്തം ആവശ്യങ്ങൾക്കുവേണ്ട ഖദർ ഉണ്ടാക്കിക്കൊള്ളും. ഇങ്ങിനെയായാൽ വില്പനയെ സംബന്ധിച്ച ബുദ്ധിമുട്ടുകളൊന്നും നമുക്കുണ്ടാവില്ല. ഈ പുതിയ പദ്ധതി നിർബ്ബന്ധത്തിൽ വരുന്നതുമൂലം നാം തല്ക്കാലം "ശ്രൂന്യർ" ആയെന്നുവരാം. പക്ഷേ, പിന്നീടു ഈ പ്രവർത്തനത്തിൽ അഭിവൃദ്ധിപ്രാപിക്കും. എന്നേയ്ക്ക് അതു സാധിയ്ക്കുമെന്ന് കണക്കുകൂട്ടി പറയാൻ എനിയ്ക്കു സാദ്ധ്യമല്ല. ഇപ്പോഴത്തെ കണക്കുകളും എനിയ്ക്കറിഞ്ഞുകൂടാ. അതെല്ലാം നിങ്ങൾ എനിയ്ക്കു മനസ്സിലാക്കിത്തരണം. എന്നാൽ, എനിയ്ക്ക് ഒരു കാര്യമറിയാം. ഖദർമുഖേന അഹിംസയെ നിലനിർത്തേണമെങ്കിൽ ഇതു ചെയ്യുകതന്നെ വേണം.

## പ്രത്യേകം പ്രത്യേകം ട്രസ്റ്റുമണ്ഡലങ്ങൾ രൂപവൽക്കരിക്കൽ

**ജാജു:** അതിനാൽ എല്ലാ സംസ്ഥാനങ്ങളിലും പ്രത്യേകം പ്രത്യേകമായ ട്രസ്റ്റുമണ്ഡലങ്ങൾ അഥവാ സംഘങ്ങൾ രൂപവൽക്കരിച്ച്, ചർക്കാസംഘത്തിന്റെ പ്രവർത്തനങ്ങളെല്ലാം അവയ്ക്കു കൈമാററം ചെയ്തുകൊടുക്കുകയാണോ വേണ്ടത്?

**ബാപു:** എന്താണ് ചെയ്യേണ്ടതെന്നു ഖണ്ഡിതമായി എന്റെ ബുദ്ധിയിൽ തെളിഞ്ഞുവന്നിട്ടില്ല. എന്റെ അഭിപ്രായപ്രകാരം വികേന്ദ്രീകരിക്കേണമെങ്കിൽ, ഇന്നു നടത്തുന്ന മാതിരി, നടപടികളെല്ലാം ഒരേ കേന്ദ്രത്തിൽനിന്നു നടത്താൻ പാടില്ല എന്നുമാത്രം എനിയ്ക്കറിയാം. ഇന്നും നമ്മുടെ സ്ഥാപനത്തിനു തലഭാരം അധികമായിരിക്കുന്നു. അധികമാകാതിരിക്കുന്നതെങ്ങിനെ? ആരംഭംമുതല്ലേ വികേന്ദ്രീകൃതമായരീതിയിൽ നടത്തേണ്ടതാണെന്നും, വേറെവിധത്തിൽ നടത്തരുതെന്നും മനസ്സിലാ

ക്കി, അതിലേക്കായി നിബ്ബന്ധിച്ചിരുന്നെങ്കിൽ ഒരു പക്ഷേ ആവിധം നടക്കുമായിരുന്നു. ഇതെല്ലാം ശരിയായി നടക്കുന്നില്ല എന്ന് എനിയ്ക്കു മനസ്സിലായിട്ടേ ഇല്ലായിരുന്നോ എന്ന പ്രശ്ന ത്തിന്നിടമില്ല. ഞാനും ഏതെങ്കിലും പ്രവൃത്തി നടത്തണമെന്ന ആശമൂലം ഈവിധത്തിലെങ്കിലും നടക്കട്ടെയെന്നു കരുതി. ഇതി നാലാണ് കേന്ദ്രസ്ഥാപനം ആവിർഭവിച്ചത്.

**ജാജു:** സംസ്ഥാനത്തിലെ പ്രവൎത്തനം ആരെയെങ്കിലും ഏല്പിക്കണമെങ്കിൽ, അതിനു സൊസൈററികഠ രജിസ്റ്റർ ചെയ്യേ ണ്ടതാണ്. ഓരോ സൊസൈററിയിലും കുറഞ്ഞത് 7 ട്രസ്റ്റികഠ ഉണ്ടായിരിക്കണം.

## വില്പനമാത്രമായി വികേന്ദ്രീകരിക്കുന്നതിലുള്ള ആപത്ത്

അങ്ങ് അനുമതി തന്നാൽ വില്പനയെ വേഗത്തിൽ വികേന്ദ്രീ കരിക്കാം. ഇന്നു ഖദർവ്യവസായത്തിലുള്ള ലാഭം, സൌകര്യ ങ്ങഠ മുതലായവയെ മോഹിച്ചു, വ്യാപാരികഠ വന്നാവശ്യപ്പെട്ടു കൊണ്ടിരിയ്ക്കുന്നു. 'ഇത് എനിയ്ക്കു തരിക, അതു ഞങ്ങളെ ഏല്പി യ്ക്കുക' എന്നിങ്ങനെ എനിയ്ക്കു കണക്കില്ലാതെ കത്തുകഠ കിട്ടി ക്കൊണ്ടിരിയ്ക്കുന്നു. എന്നാൽ, നടപ്പിൽ വരാൻ പോകുന്ന വികേ ന്ദ്രീകരണത്തിന്റെ മാതിരി എനിയ്ക്ക് ഇനിയും ശരിയായി മനസ്സി ലായിട്ടില്ല. ഒരു വ്യക്തിയുടേയോ മണ്ഡലത്തിന്റേയോ പക്കൽ ഖദർപ്രവൎത്തനം ഏല്പിച്ചുകൊടുത്താലും മൂന്നു കാര്യങ്ങഠ നാം ശ്രദ്ധി ക്കേണ്ടതായിട്ടുണ്ട്: 1 ഖദറിന്റെ പരിശുദ്ധത. 2 ജീവി യ്ക്കാൻ വേണ്ടുന്ന കൂലി. 3 ലാഭമില്ലായ്മ. ഈ മൂന്നു കാര്യങ്ങളും നാം ശ്രദ്ധിയ്ക്കാതിരുന്നാൽ എല്ലാം വഞ്ചനയായിത്തീരും. നാം ചെയ്യേണ്ടത് വളരെ സാവധാനത്തിൽ ചെയ്യണം. സംഘത്തി ന്റെ പ്രവൎത്തനത്തെത്തന്നെ എടുത്തുനോക്കുക. നാം അടിക്കടി സർക്കുലറുകഠമൂലേന കൂലി വൎദ്ധിപ്പിയ്ക്കണമെന്നും ഏതുവിധത്തി ലും തൊഴിലാളികഠക്കു ബുദ്ധിമുട്ടു നേരിടാതിരിക്കണമെന്നും പ്രവ ൎത്തകന്മാരെ നിബ്ബന്ധിച്ചുകൊണ്ടിരിയ്ക്കുന്നു. എന്നിട്ടും, നൂലി ന്റെ നമ്പർ കണ്ടുപിടിയ്ക്കൽ, കണക്കിൽ വരുന്ന കാലണ അരയ ണകളെ ഇങ്ങും അങ്ങുമായി ചേർക്കൽ മുതലായി ചെറുതും വലുതു മായ പല കാര്യങ്ങളിലും ഓരോ സ്ഥലത്തുമുള്ള പ്രവൎത്തകന്മേയും

മേൽനോട്ടത്തിനായി വെക്കുന്നത് അസാദ്ധ്യമായിരിയ്ക്കുന്നു. ഇതിൽ, കൂടുതലായി ഗൌനിയ്ക്കേണ്ട കാര്യമെന്തെന്നാൽ, നമ്മുടെ പ്രവൎത്തകന്മാൎക്കു സ്വന്തലാഭം ഒന്നുമില്ല എന്നതാണ്. ഒരു ഭാഗത്തു ഖദർ ധരിയ്ക്കുന്നവരുടെ ഉന്നതലക്ഷ്യങ്ങളെ അവലംബമാക്കി വില അധികമാക്കുകയും, ഒരു പരാതിയും വരാതിരിയ്ക്കുകയും ചെയ്യുക. മറേറ ഭാഗത്താകട്ടേ തൊഴിലാളികൾക്കു കൂലി കുറഞ്ഞുപോവുക.

ചൎക്കാസംഘത്തിൻെറ നേരിട്ടധികാരത്തിലുള്ള കാര്യാലയങ്ങളിലെ പ്രവൎത്തകന്മാരുടെ കാര്യം ഈവിധമായിരിക്കുന്നു. ഈനിലയിൽ നാം വികേന്ദ്രീകരണപദ്ധതി ഊൎജ്ജിതപ്പെടുത്തി, നിബ്ബന്ധങ്ങളെ തളൎത്തുകയോ നീക്കുകയോ ചെയ്താൽ അധികാരപത്രമുള്ള വ്യാപാരികൾ ഖാദിലോകത്തിൽ ചെയ്യുന്ന കുണ്ടാമണ്ടികൾക്കു കണക്കുണ്ടായിരിക്കില്ല. ഇന്ന് ഖദർ വില്പനനടത്തുന്ന വ്യക്തികൾക്കും സ്ഥാപനങ്ങൾക്കും തമ്മിൽ വലിയ മത്സരം നടക്കുന്നുണ്ട്. സ്ഥാപനങ്ങൾ നല്ല ലാഭം സമ്പാദിക്കുന്നുണ്ട്. ഈനിലയിൽ ചൎക്കാസംഘം വില്പനവേലയെ കൈവിടുകയാണെങ്കിൽ അതിനെ ആരുടെപക്കൽ ഏല്പിക്കും, എന്തെല്ലാം നിബന്ധനകളും പരിധികളും ഏൎപ്പെടുത്തും എന്നത് കുഴപ്പമേറിയ പ്രശ്നമാണ്. സംസ്ഥാനങ്ങൾക്ക് ആ വേലയെ ഏല്പിച്ചുകൊടുത്താലും, അവിടെയും ഖദർതത്വത്തെ നന്നായി രക്ഷിയ്ക്കണമെന്നു നോട്ടമുള്ള പ്രവൎത്തകന്മാർ ഉണ്ടെന്നുപറയാൻ കഴിയുന്നതല്ല.

**ബാപു**: ഇതിനു യാതൊരു മാൎഗ്ഗവും കാണുന്നില്ലേ?

**ജാജു**: ചില സംസ്ഥാനങ്ങളിൽ ഈ സംസ്ഥാനസ്വാതന്ത്ര്യപ്രശ്നം കഠിനമായിരിയ്ക്കില്ല. എന്നാലും പല സംസ്ഥാനങ്ങളിലും അതു വളരെ കഠിനംതന്നെയാണ്. ഇപ്പോഴേയ്ക്കു വികേന്ദ്രീകരണപദ്ധതിയെ സംസ്ഥാനംവരെ വിസ്തൃതമാക്കാതെ ജില്ലവരെയായി നിൎത്തിവെയ്ക്കുന്നത് ഒരുപക്ഷെ ഉചിതമായേക്കാം. ഇന്നുതന്നെ ഒരേ ശ്വാസത്തിൽ എല്ലാ വ്യത്യാസങ്ങളും വരുത്താതിരിക്കുന്നതു നന്ന്.

## ഉല്പത്തിയെ വികേന്ദ്രീകരിക്കൽ

**ബാപു**: വികേന്ദ്രീകരണപദ്ധതി ഇപ്പോൾ ഉല്പത്തിവിഭാഗത്തിൽതന്നെ നടക്കട്ടെ. ഉല്പത്തിചെയ്യുന്നവർ തങ്ങളുടെ തൊട്ടടുത്ത സ്ഥലങ്ങളിൽതന്നെ ഖദർ വില്ക്കട്ടെ, ഈമാതിരി നിബന്ധന

അവക്കിരിക്കട്ടെ. എവിടെയെങ്കിലും ദൂരെ അയക്കേണ്ടിവരിക യാണെങ്കിൽ കേന്ദ്രകാര്യാലയത്തിൻെറ അനുമതി ആവശ്യമാണെന്നു കരുതണം.

**ജാജു:** ഓരോ കേന്ദ്രവും അതിൻെറ താലൂക്കിൽമാത്രമേ ഖദർ വില്ക്കാവൂ എന്നു നിബ്ബന്ധം ഏർപ്പെടുത്തുന്നതിൽ ആക്ഷേപമില്ല.

**ബാപ്പു:** ശരി. ഉല്പത്തിചെയ്യുന്നവൻതന്നെയാണ് ഉടുക്കേണ്ടത് എന്നതാണ് പ്രധാനകാര്യം. അല്ലെങ്കിൽ സമീപസ്ഥന്മാർ ഉടുക്കട്ടെ. മററു സ്ഥലങ്ങൾക്കും ഖദർ ആവശ്യമുണ്ടായിരിക്കും എന്നു നമുക്കറിയാം.

**ജാജു:** പ്രവർത്തകന്മാരോട്, "ഖദർ പ്രവർത്തനം നന്നായി നടക്കുന്ന സ്ഥലത്തേയ്ക്കു പോവുക. ഈ പുതിയ പദ്ധതിപ്രകാരം എത്രമാത്രം കൂടുതൽ പ്രവർത്തനം നിർവ്വഹിക്കാമോ അത്രയും ചെയ്യുക," എന്നു പറയുന്നു. ഈവിധമുള്ളപ്രവർത്തകന്മാർ ചെന്നുതാമസിക്കുന്ന സ്ഥലങ്ങളിൽനിന്ന് സംഘം വിട്ടുപോന്നുകൊള്ളും. ഇങ്ങിനെ വികേന്ദ്രീകരണപദ്ധതി നടപ്പിൽവരും. എന്നാൽ ഒരുകാര്യം ഉണ്ട്. ഖദർ ഉണ്ടാക്കുന്ന സ്ഥലത്തുതന്നെ വില്ക്കണം; അതേ താലൂക്കിലോ, കൂടിയാൽ ജില്ലയ്ക്കുള്ളിലോ വില്ക്കണം—എന്നു പ്രവർത്തകന്മാരോടു പറയേണ്ടതാണ്. എന്നിട്ടും ബാക്കി വരുന്നെങ്കിൽ ആ ഖദർ വില്ക്കുന്നതിന് സംഘം സഹായിക്കും. ഇതിൽ നഷ്ടമുണ്ടാകില്ലെന്നു തീർച്ച. ഇന്നു തയ്യാറാക്കുന്ന ഖദറെല്ലാം വിററഴിയും. വില്പനയ്ക്കു ബുദ്ധിമുട്ടില്ല; അയച്ചുകൊടുക്കുന്നതിനാണ് ബുദ്ധിമുട്ട്.

**ബാപ്പു:** ഖദർ ഉല്പത്തിചെയ്യുന്ന സ്ഥലങ്ങളിൽതന്നെ വിററഴിയുന്നുണ്ടോ?

**ജാജു:** ഇല്ല. എന്നു മാത്രമല്ല സമീപസ്ഥലങ്ങളിലും വിററഴിക്കാൻ കഴിയുന്നില്ല. ഇന്നു വില്പനയ്ക്കുള്ള ഏർപ്പാടുകൾ എന്തൊക്കെയാണെന്നു പറയാം. ജില്ലയുടെ തലസ്ഥാനപട്ടണത്തിൽ ഒരു കടയുണ്ട്; ചില സ്ഥലങ്ങളിൽ താലൂക്കിൻെറ പ്രധാന പട്ടണത്തിലും കടയുണ്ട്; ചില സ്ഥലങ്ങളിൽ ഏജൻസി സമ്പ്രദായവും നടപ്പുണ്ട്. ഈ ഏജൻസികൾ ജില്ലയിലെ തലസ്ഥാനകടയിൽ നിന്ന് ഖദർവാങ്ങി ജില്ലയിലെ മററുസ്ഥലങ്ങളിൽ കൊണ്ടുചെന്നു വില്ക്കുന്നു. ഉല്പത്തിസ്ഥലങ്ങളിൽ തൊഴിലാളികളുടെ കൂലി

യിൽ ഉറപ്പിക്കയും 2ണ മുതൽ 8ണ വരെ പിടിച്ചുവെച്ചു ഖദർ കൊടുക്കുന്നു. ബാക്കിവരുന്ന ഖദറിൻെറ ഭീമഭാഗവും നഗരങ്ങളിലാണ വില്ക്കപ്പെടുന്നത്.

**ബാപു:** ഇതിനു പകരമായി പ്രവർത്തകന്മാർ ഗ്രാമത്തിൽ ചെന്ന് അവിടെയുള്ളവക്ക ആവശ്യമായ അളവിൽ ഖദർ ഉല്പാദിപ്പിയ്ക്കേണ്ടതാണെന്നാണ് ഞാൻ ആഗ്രഹിയ്ക്കുന്നത്. വെളിയിലുള്ളവക്കവേണ്ടി ഉല്പാദിപ്പിയ്ക്കയേവേണ്ട. ഖദർ ഉല്പാദിപ്പിയ്ക്കുന്നതെങ്ങിനെയെന്നുമാത്രം പഠിപ്പിച്ചുകൊടുത്തിട്ട് വെറുതെ ഇരിക്കാതെ വേറെ കൈത്തൊഴിലുകളും അവർ ജനങ്ങൾക്ക പഠിപ്പിച്ചുകൊടുക്കും. അതിൽനിന്നു ലഭിക്കുന്നതും ഗ്രാമത്തിലുള്ളവക്കുതന്നെ ലഭിക്കും. ഗ്രാമക്കാർ "ഞങ്ങൾ ഖദർ ഉണ്ടാക്കും; ഞങ്ങളുടെ കുടുംബം മുഴവൻ ഉടുക്കും. പക്ഷേ, ഞങ്ങൾക്ക റൊക്കം പണത്തിന്നാവശ്യമുണ്ടാകുന്നു. അതിനാൽ ഞങ്ങൾ കൂടുതലായി ഖദർ ഉണ്ടാക്കും. നിങ്ങൾതന്നെ അതു വാങ്ങിക്കൊള്ളണം," എന്നു പറഞ്ഞാൽ, ഈവിധം ഉല്പാദിപ്പിയ്ക്കപ്പെടുന്ന കൂടുതൽ ഖദർ നമ്മൾ വാങ്ങിക്കും; അവരെ മടക്കിഅയക്കില്ല. ഇത്തരം ഗ്രാമം ഖദർക്കൈത്തൊഴിലിൽ പ്രധാനപ്പെട്ട ഒരു കേന്ദ്രമായേക്കാം. എന്നാൽ ഈ നിലയെക്കുറിച്ചു ഞാൻ ചിന്തിച്ചിട്ടില്ല. എൻെറ നിശ്ചയമനുസരിച്ച് ഖദറിൻെറ ഉല്പാദനത്തെ രണ്ടാമത്തെ കൈത്തൊഴിലായി നടത്തുന്ന ഗ്രാമത്തിനും പ്രവർത്തകക്കമാണ് വിജയം. ആ ഗ്രാമം ഇതിനെത്തന്നെ വിശ്വസിച്ചിരിയ്ക്കാതെ വേറെ വേലകളും ചെയ്യും. ഭൂരിപക്ഷം ഗ്രാമങ്ങളും ഇത്തരത്തിലുള്ളവയാണ്. വികേന്ദ്രീകരണപദ്ധതിയുടെ യഥാർത്ഥമായ അത്ഥം ഇതാണ്.

## ഖദർ, തൊഴിലില്ലാത്തവക്കല്ലെ

**ജാജു:** ഗ്രാമങ്ങളുടെ മുഖ്യമായ തൊഴിൽ ഉഴവാണ്. എണ്ണയാട്ടൽ മുതലായ തൊഴിലുകൾ നടത്താമായിരുന്നാലും അവ കൊണ്ട് ചിലക്കമാത്രമേ പ്രയോജനമുണ്ടാകൂ. ഏഴകളുടെ തൊഴിലില്ലായ്മയെ നീക്കാൻ ഭീമമായ അളവിൽ സഹായിക്കുന്നത് ഖദർത്തൊഴിൽ മാത്രമാണ്. സ്വാവലംബനത്തിനായി ഖദർ ഉല്പാദിപ്പിയ്ക്കുന്നതിൽ പണലാഭം വളരെ കുറവാണ്. സ്വാവലംബനപരമായ പ്രവർത്തനത്തിനുശേഷം പണലാഭം എന്ന വകയിൽ ഗ്രാമക്കാരൻെറ കൈയിൽ അരയണ ലഭിയ്ക്കാൻ വേണ്ടതു ചെയ്യണമെ

ങ്കിൽ, കുറെയൊക്കെ അവരുടെ വീട്ടിൽത്തന്നെ വില്പനയ്ക്കും ഖദർ ഉല്പാദിപ്പിച്ച്, അതു വില്ക്കുന്നതിനായി വെളിയിൽ അയയ്ക്കാൻ ഏർപ്പാടു ചെയ്യേണ്ടതാണ്. ഇല്ലെങ്കിൽ കൊല്ലത്തിൽ ആറുമാസ മാസവും വേലയില്ലാത്ത ഗ്രാമക്കാർക്കു സഹായം ചെയ്യുന്നതിൽ നമു ക്കു വിജയംസിദ്ധിയ്ക്കു സാദ്ധ്യമല്ല.

**ബാപ്പു:** ഇതിൻെറ ദോഷഫലം ഖദർ എല്ലായിടത്തും പ്രചരിയ്ക്കാതെ ചിലരുടെ തൊഴിലായിത്തീരുമെന്നതാണ്.

**ജാജു:** നൂല്പ് എവിടേയും നടക്കും; നെയ്ത്ത് ഇന്നും ചില പ്രത്യേകമാളുകളുടെ തൊഴിലായിത്തന്നെ ഇരിയ്ക്കുന്നു. ഫാക്ടറികൾ ഉള്ളേടത്തോളം കാലം ഖദർ വമ്പിച്ചതോതിൽ ഉല്പാദിപ്പിയ്ക്കാൻ കഴിയുന്നതല്ല. സൂരഗ്രാമത്തിൽ വസ്ത്രസ്ഥാവലംബനപൂർത്തിയ്ക്കാ യി പ്രവർത്തനം ആരംഭിച്ചു. ഒരു പഞ്ചവത്സരപദ്ധതി രൂപവല്ക്ക രിച്ചു. ജനങ്ങൾ ഖദർ ഉടുത്തെങ്കിലും തത്വമറിഞ്ഞല്ല അങ്ങിനെ ചെയ്തതെന്നാണ് വല്ലഭസ്വാമിയുടെ അനുഭവം. നാം അവിടെ നിന്നു വിട്ടുപോന്നാൽമതി, അല്പകാലംകൊണ്ട് ഖദറും വിട്ടുപോ കും. ജനങ്ങൾക്ക് ഗ്രാമത്തിൻെറ സാമൂഹ്യ-സാമ്പത്തിക-തത്വം മനസ്സിലായാൽ മാത്രമേ സ്വാവലംബനപദ്ധതി നിലനില്ക്കുകയുള്ളൂ. ഇല്ലെങ്കിൽ നില്ക്കില്ല.

**ബാപ്പു:** എൻെറ ശ്രമവും അതുതന്നെയാണ്. വല്ലഭ സ്വാമിയുടെ വിവരം എൻെറ കാതുകളിൽ മുഴങ്ങിക്കൊണ്ടിരിയ്ക്കു ന്നു. ഗ്രാമത്തിൽ കക്ഷിഭേദം ഉണ്ടായി. ഉപവാസം എടുക്കാൻ തീരുമാനിച്ചു. ഈ സംഭവങ്ങൾക്കു കാരണം തെററിദ്ധാരണയാ ണെന്നു എനിയ്ക്കു തോന്നി. നാം ജനങ്ങളെ ആശ്രിപ്പിച്ചു. അവ ർക്കു സൌകര്യങ്ങൾകൊടുത്തു. അതുകൊണ്ടൊന്നും ഈമാതിരി പ്രവ ർത്തനം നടക്കുകയില്ല. ഖദറിന് അതിൻെറ സ്വന്തം ബലത്തെ ക്കൊണ്ടുതന്നെ ഇന്ത്യയെ ഉദ്ധരിയ്ക്കാൻ കഴിയുമോ എന്നു പരീ ക്ഷിച്ചുനോക്കണം. ഈ പരീക്ഷയിൽ ഖദർ നഗരങ്ങളിൽ വില്ക്കു ന്നു, ഗ്രാമങ്ങളിൽ വില്ക്കുന്നില്ല എന്നു ഞാൻ അറിയേണ്ടിവന്ന നില യിലേയ്ക്കു നാം പതിച്ചിരിയ്ക്കുന്നു. ഗ്രാമവാസികൾക്ക് അതു സുല ഭമായി ലഭിയ്ക്കാൻ കഴിയത്തക്കതാക്കിത്തീർക്കാൻ നമുക്ക് ഇനിയും സാധിച്ചിട്ടില്ല. നാം പരാജയപ്പെട്ടാൽ, പരാജയം സമ്മതിച്ച്, മുന്നോട്ടുപോകണം. അനുഭവത്തിൽനിന്നും ശുദ്ധിനേടി വീണ്ടും

ശ്രമം നടത്തണം. ഇക്കാരണത്താലാണ് ഖദർ നഗരങ്ങൾക്കുവേണ്ടി ഉണ്ടാക്കി, നഗരങ്ങളിൽ വില്ക്കുന്നത് ഇനി നിറുത്തണമെന്നു ഞാൻ പറയുന്നത്. ഇന്ന് ഒരു കോടി ഉറുപ്പികയ്ക്കു ഖദർ നഗരങ്ങളിൽ വില്ക്കുന്നുണ്ട്. നാം നഗരവാസികളോട് "ഇനി ഞങ്ങൾ ഖദർ തരില്ല. ഖദർ ഉണ്ടാക്കുന്നതെങ്ങിനെയെന്ന് പഠിപ്പിച്ചുതരാം. നിങ്ങൾതന്നെ ആവശ്യമായ ഖദർ ഉണ്ടാക്കിക്കൊള്ളുക. അല്ലെങ്കിൽ അയൽപക്കത്തുള്ളവരോട് ഉണ്ടാക്കിത്തരാൻ പറയുക" എന്ന് ഇനി പറയും. എനിയ്ക്ക് അവരുടെ ഒരു കോടി ഉറുപ്പികയിൽ ആശയില്ല. നാം ഖദറിൽ നമ്മുടെ ബുദ്ധിയേയും ഹൃദയത്തേയും ചെലുത്തും, ഉറുപ്പികയിൽ അല്ല. അതായത് ഇനി നാം ദാക്ഷിണ്യമില്ലാതെ ഖദറിന് എന്തുമാത്രം ശക്തിയുണ്ട് എന്തില്ല എന്ന് പരിശോധിച്ചറിയണം. ലോകത്തിൻെറ മുമ്പാകെ ഖദർ നമ്മളെ എവിടേയ്ക്കു കൊണ്ടുപോകുമെന്ന് നാം വീരവാദം മുഴക്കിയോ അവിടേയ്ക്കു കൊണ്ടുപോകാൻ അതിനു കഴിയുകില്ലെങ്കിൽ നാം ഖദറിനെ വിട്ടുകളയണം; അല്ലെങ്കിൽ, അതിൻെറ പ്രത്യേകമായശക്തി അതിനില്ലെന്നു പറയണം. ഉഴവുപോലെ വേറെ അവലംബത്തെ നാം കൈക്കൊള്ളണം.

## ഖദർ അല്ലെങ്കിൽ ഉഴവ്

ആരംഭംമുതല്ക്കേ ഇന്നാട്ടിലെ ജനങ്ങൾക്ക് ഉഴവാണ് ആജീവനാന്തം താങ്ങും തണലുമായിനില്ക്കുന്ന തൊഴിൽ എന്ന് വിശ്വാസം എനിയ്ക്കുണ്ട്. ഇതേപ്പററി ആലോചിച്ച്, ഇതിൻെറ സഹായം മൂലം എത്രദൂരം ചെല്ലാൻ കഴിയുമെന്നുനോക്കാം. നമ്മുടെ പ്രവർത്തകർ ഖദറിനു പകരം ഉഴവിൽ വൈദഗ്ദ്ധ്യംനേടി ജനങ്ങളെ സേവിയ്ക്കുകയാണെങ്കിൽ എനിയ്ക്കു സങ്കടമുണ്ടാവില്ല. നാം വമ്പിച്ചതോതിലുള്ള കഷ്ടതകൾക്കു വിധേയരായിത്തീരേണ്ടതാണെന്നു ഞാൻ അറിഞ്ഞു. ഇപ്പോൾ ഉഴവിനെക്കുറിച്ചു ചിന്തിയ്ക്കാനുള്ള സന്ദർഭം വന്നു. ഭരണാധികാരം നമ്മുടെ കൈകളിൽ വരുംവരെ ഉഴവിൽ പരിഷ്കാരങ്ങൾ വരുത്തുക സാദ്ധ്യമല്ല എന്നു ഞാൻ ഇതുവരെ വിചാരിച്ചിരുന്നു. ഇപ്പോഴാകട്ടെ എൻെറ ആ അഭിപ്രായങ്ങൾക്ക് അല്പം മാററം വന്നുകൊണ്ടിരിയ്ക്കുന്നു. തല്ക്കാലനിലയിലും കുറെയൊക്കെ പരിഷ്കാരം വരുത്താം എന്ന് എനിയ്ക്കു ബോധ്യമായിരിയ്ക്കുന്നു. ഇതു ശരിയാണെങ്കിൽ നികുതി മുതലായവ ചുമത്തിക്കഴിഞ്ഞാലും ഉഴവുക്ക് ചെറിയ ഒരു ലാഭമുണ്ടാക്കാം. 'ഉഴവുരീതി

യെ പരിഷ്കരിച്ചാലും വിദേശഗവമ്മേണ്ട് നിലനില്ക്കുന്നതുവരെ, ഏതെങ്കിലും ഒരു മാഗ്ഗത്തുടെ അത് ഉഴവരുടെ സമ്പാദ്യത്തെ ചൂഷണംചെയ്യുകതന്നെ ചെയ്യും' എന്നു ജവഹർലാൽ പറയുന്നു. ഇക്കാരണംപറഞ്ഞ് ഉഴവിനെക്കുറിച്ചുള്ള അറിവുസമ്പാദിക്കുന്ന കാര്യത്തിൽ നാമെന്തിനു കാത്തിരിക്കണം എന്നു ഞാൻ ആലോചിക്കാൻ തുടങ്ങിയിരിക്കുന്നു. നാം സമ്പാദിക്കുന്നതു അവർ ചൂഷണംചെയ്തു കൊള്ളട്ടെ, നാം അവരോടു സമരംചെയ്യും. ചൂഷണശക്തിയെ എതിക്കാൻ നാം ജനങ്ങളെ ഉൽബോധിപ്പിക്കും, നയിക്കും. 'നിങ്ങൾ ഈവിധം കൊള്ളചെയ്യരുത്' എന്ന് ഗവമ്മേണ്ടിനോടു പറയും. ഞാൻ ഒരു ഏകദേശചിത്രമാണ് വരഞ്ഞിരിക്കുന്നത്.

കൃഷിത്തൊഴിലിൽ അഭിരുചിയുള്ള പ്രവത്തകന്മാരെ ഇപ്പോഠം തന്നെ അന്വേഷിച്ചു കണ്ടുപിടിക്കണം.

**ജാജു**: ഉഴവുപ്രശ്നം ആരംഭംമുതല്ക്കേ ഗ്രാമക്കാരുടെ മുഖ്യവിഷയമായി നമ്മുടെ ശ്രദ്ധയിൽ ഉണ്ടായിരുന്നു; പക്ഷേ, തുലോം കുഴപ്പമേറിയതെന്നു കണക്കാക്കി അതിനെ വിട്ടുകളഞ്ഞിരുന്നു; മേലാൽ നാം നമ്മുടെ പ്രവൃത്തിപരിധിയെ മനസ്സിലാക്കി മുന്നോട്ടു ചെല്ലേണ്ടിയിരിക്കുന്നു. ഉഴവിൽക്കൂടിയും കുടിയാനവൻ ഇന്ന് തൻെറ നിയന്ത്രണത്തിലല്ലാത്ത പുറരാജ്യങ്ങളിലെ സ്ഥിതിഗതികഠംക്കു കീഴ്പെട്ടിരിക്കുന്നു. നാം അവനെ എത്രതന്നെ പഠിപ്പിച്ചു, ഉൽബോധിപ്പിച്ചു. പക്ഷേ, പരുത്തിയുടെ വില 100ക യിൽ നിന്ന് 50ക യാവും, കുടിയാൻ പഴയ പരിതാപനിലയിലേക്കുതന്നെ താഴുകയും ചെയ്യും.

**ബാവു**: ഇതിനും ഒരു പോംവഴിയുണ്ട്. നാം അവന് ആവശ്യമായ വിദ്യാഭ്യാസം നൽകുന്നില്ല. മുതലാളികഠം തങ്ങഠംക്കു പണം ലാഭംകിട്ടുന്ന ഉല്പന്നങ്ങഠം ചാക്കുചാക്കായി കൃഷിചെയ്യുവാൻ അവനെ ഉൽബോധിപ്പിക്കുന്നു. മററു കൃഷികഠം നിറുത്തുവാനും പ്രേരിപ്പിക്കുന്നു.

**ജാജു**: ഗവണ്മെണ്ടിൻെറ അധികാരം മുഖേന ഒരു 'സാമ്പത്തികനില' നടപ്പിൽവരുമ്പോഠം ഇങ്ങിനെതന്നെ നടക്കുകയുള്ളൂ.

**ബാവു**: ഗോസേവയുടെ കാര്യത്തിലും ഇതേ സ്ഥിതിതന്നെ. പശുവും കാളയും കൃഷിനിലത്തോടു ചേന്നവയാണ്. നാം

ഭൂമിയെ അലക്ഷ്യമായി തള്ളിയതുപോലെ ഇവയേയും ശ്രദ്ധിക്കാതെവിട്ടു. ആകയാൽ ഗ്രാമങ്ങളിലേക്കു ചെല്ലുന്ന പ്രവർത്തകർ ഇവയെല്ലാററിലും ശ്രദ്ധ ചെലുത്തേണ്ടിയിരിക്കുന്നു.

ഗ്രാമസേവനം നിർവ്വഹിക്കുന്നതിന് ഇവയെപ്പററിയെല്ലാം അവർ അറിഞ്ഞിരിയ്ക്കണം. അവർമുഖേന ഇക്കാര്യങ്ങളെല്ലാം എത്രമാത്രം നടപ്പിൽ വരുത്താൻ കഴിയുമെന്ന് ദൈവത്തിനുമാത്രമേ അറിയൂ. പക്ഷെ, മനസ്സിൽ തോന്നിയതിനെ ഞാൻ പറഞ്ഞു, പറയേണ്ടത് ആവശ്യവുമാണ്.

# അഞ്ചാമത്തെ സംഭാഷണം

## (12—10—44)

## ഖാദിപ്രവർത്തനത്തിന്റെ പരിധി

**ജാജു:** വികേന്ദ്രീകരണത്തെപ്പററി കൂടുതലായി ആലോചിക്കുന്നതിനുമുമ്പ്, ഇന്ന്, ഖദർപ്രവർത്തനം ഏതുവിധം വളർന്നിരിക്കുന്നുവെന്നതിനെപ്പററി അങ്ങയോട് അല്പം സംസാരിക്കുന്നത് നാം ആലോചിച്ചുവന്ന വിഷയത്തിന് സഹായമായിത്തീരുമെന്നു വിചാരിക്കുന്നു. ഖാദിപ്രവർത്തനം രണ്ടു മാർഗ്ഗത്തൂടെ അഭിവൃദ്ധിപ്പെട്ടിരിയ്ക്കുന്നു: 1 വില്പനയ്ക്കായി കൂടുതൽ ഖദർ ഉല്പാദിപ്പിച്ചു വില്ക്കൽ, 2 വസ്ത്രത്തെ സംബന്ധിച്ചിടത്തോളം സ്വാവലംബനപൂർത്തിയെ കഴിയുന്നതും അധികമാക്കൽ. സംഘം ഈ രണ്ടുമാർഗ്ഗങ്ങളിലും തൃപ്തികരമായ തോതിൽ പ്രവർത്തനം നടത്തീട്ടില്ലെന്നു ഇന്നു പറയപ്പെടുന്നുണ്ട്.

**ബാപു:** ഇടയ്ക്ക് ഒരു കാര്യം ചോദിച്ചുകൊള്ളട്ടെ. സ്വാവലംബനപൂർത്തിയെ സംബന്ധിച്ച് നാം പരിപൂർണ്ണമായി പരിശോധിച്ച്, മിൽത്തുണിയേക്കാൾ സ്വാവലംബനവസ്ത്രം ലാഭകരമാണെന്ന് നിങ്ങൾ തെളിയിച്ചിട്ടുണ്ടോ? നാം ഇതു തെളിയിക്കും വരെ ഗ്രാമക്കാർ സ്വാവലംബനപൂർത്തി സ്വീകരിക്കയില്ലതന്നെ. പ്രവർത്തകരുടെ ഉത്സാഹവും നശിക്കും. ശരി, ഇനിയങ്ങോട്ടു പറയുക.

**ജാജു:** വില്പനയ്ക്കും സ്വന്തമാവശ്യത്തിനും—ഇങ്ങിനെ രണ്ടുവിധത്തിലുള്ള ഖദറുകളുടേയും പരിധികൾ നമുക്കു വ്യക്തമായാൽ നാം വഞ്ചിതരായിപ്പോവില്ല. വില്പനഖദർ വളരെ അഭിവൃദ്ധിപ്പെട്ടിരിക്കുന്നു. എന്നാലും, അതു വിചാരിച്ചമാതിരി വൎദ്ധിപ്പിയ്ക്കാൻ സാദ്ധ്യമല്ലെന്ന് നാം കണ്ടറിഞ്ഞിരിയ്ക്കുന്നു. വസ്ത്രമില്ലകൾ ഉള്ളതുവരെ, ജനങ്ങളുടെ ആദരവുകൊണ്ടുതന്നെ ഖദർ വളരേണ്ടിരിക്കുന്നു. എന്നാൽ അത് ഈവിധം വളരുന്നതിൽ നമ്മുടെ ശ്രമങ്ങളും വളരുന്നുണ്ട്. ഇന്നു ഒരുകോടി ഉറുപ്പികയ്ക്കു പ്രവൃത്തി നടന്നുകൊണ്ടിരിയ്ക്കുന്നു. ഇതിനെ വൎദ്ധിപ്പിച്ച് 5 കോടി ക. വരെ കൊണ്ടുപോകണമെന്ന് കഴിഞ്ഞവൎഷം അഭിപ്രായമുണ്ടായി.

കിട്ടിയ ആളുകളെക്കൊണ്ടു് എങ്ങിനെയെങ്കിലും വേല വൎദ്ധിപ്പിക്കണമെന്നല്ലാതെ, മററു കാര്യങ്ങൾ ശ്രദ്ധിക്കേണ്ടതില്ല എന്നു മാത്രമാണ് ഇതിൻെറ അൎത്ഥം. രാത്രിയെ പകലാക്കി ഇരുന്നു പാടുപെട്ടു വേലചെയ്താലും ഒരു വൎഷത്തിൽ ഒന്നിനുപകരം കാൽ അല്ലെങ്കിൽ കൂടിയാൽ അരപങ്കു കൂടുതലായി ഉല്പാദിപ്പിക്കാൻ കഴിയും; രണ്ടു മൂന്നു മടങ്ങ് എന്നതു് അസാദ്ധ്യമാണെന്ന് കണക്കാക്കി കണ്ടറിഞ്ഞിരിക്കുന്നു. ഈവിധം വേലയെ വൎദ്ധിപ്പിക്കുന്നതിൽ വേറെ ആപത്തുകളും ഉണ്ടു്. അപ്പോൾ, വന്നവരെയെല്ലാം പ്രവൎത്തകന്മാരായി ചേൎക്കേണ്ടതായിവരും. അവൎക്ക് സത്യം, അഹിംസ മുതലായവയിൽ നല്ല ജ്ഞാനമോ, ആഗ്രഹമോ ഇല്ലാതിരുന്നാൽ ചക്രാസംഘത്തിൻെറ തത്വത്തിന് ദോഷം ഉണ്ടാകുന്നതോടുകൂടി അവരുടെ തൃപ്തികരമല്ലാത്ത നടപടികളെ കാണുന്ന ജനങ്ങൾ ചക്രാസംഘത്തിലെ ആളുകൾ ഇത്തരക്കാരാണ് എന്നു വിചാരിച്ചുപോകും. ആകയാൽ ഈവിധത്തിൽ വേലയെ വൎദ്ധിപ്പിക്കുന്നതിൽ എനിക്കിഷ്ടമില്ല.

## വസ്ത്രസ്വാവലംബനപൂൎത്തി

ഈവിധംതന്നെ സ്വാവലംബനപൂൎത്തി വികസിപ്പിക്കുന്നതിനും ഒരു പരിധിയുണ്ടു്. ഗ്രാമക്കാരെക്കൊണ്ടു പരുത്തി പറിക്കുന്നതുമുതൽ അരയ്ക്കൽ, അടിയ്ക്കൽ, നൂല്ക്കൽ വരെയുള്ള എല്ലാ പ്രവൃത്തികളും അവരുടെ വീട്ടിൽത്തന്നെ ചെയ്യിച്ചാലും, നെയ്ത്തുകൂലി കൊടുക്കേണ്ടതു കണക്കാക്കിയാൽ മിൽവസ്ത്രത്തിനും ഇതിനും ഉള്ള വ്യത്യാസത്തിൽനിന്നുണ്ടാവുന്ന ലാഭം തുലോം തുഛമായിരിക്കും. അതിനാൽ ഗ്രാമക്കാർ ഈ ബുദ്ധിമുട്ടുള്ള ജോലികളെല്ലാം ചെയ്യാൻ എളുപ്പത്തിൽ ഇഷ്ടപ്പെടില്ല. അതുമല്ല, ഖദറേക്കാൾ മിൽത്തുണി കാഴ്ചയ്ക്കു ഭംഗിയായുമിരിക്കുന്നില്ലേ?

വാസ്തവത്തിൽ, വസ്ത്രസ്വാവലംബനപൂൎത്തിയെ പ്രവൎത്തകന്മാർ പുതിയ ഒരു രീതിയിൽ സ്വീകരിച്ച്, മററുള്ളവൎക്കും അതു മനസ്സിലാക്കിക്കൊടുക്കണം. അതായതു്, വസ്ത്രസ്വാവലംബനപൂൎത്തി ചെയ്താൽ ഗ്രാമത്തിൻെറ മുഴുവൻ പണവും ഗ്രാമത്തിൽതന്നെ തങ്ങിനില്ക്കും. വ്യൎത്ഥമാകുമായിരുന്ന സമയം പ്രയോജനപ്പെടുന്നതിനാൽ ജനങ്ങൾ എല്ലാവരും പ്രയത്നശാലികളായിത്തീരും. അതായതു്, വസ്ത്രസ്വാവലംബനപൂൎത്തിയ്ക്കായുള്ള പ്രയത്നത്തെ അഹിംസാമുറ

യിൽ ഗ്രാമക്ഷേമം അഥവാ ഗ്രാമപുനരുദ്ധാരണം എന്നു കരുതി ചെയ്താൽ മാത്രമേ സ്ഥിരമായ ഫലമുണ്ടാവുകയുള്ളു. ഏതാനും ക്ലിപ്തവർഷങ്ങൾക്കുള്ളിൽ ഇത്രയും ഗ്രാമങ്ങളിൽ സ്വാവലംബനപൂർത്തിചെയ്യണമെന്നതുപോലുള്ള പദ്ധതി എനിയ്ക്കിഷ്ടമല്ല. വാസ്തവമായ അറിവോടുകൂടി ചെയ്യുന്ന വേല മാത്രമേ ശരിയാകൂ. ആവേശത്തിനാലോ, വികാരത്തിനാലോ ചെയ്യുന്ന വേല ഒടുവിൽ നിലനില്ക്കില്ല.

## മററ ഗ്രാമക്കൈത്തൊഴിലുകൾ

മററ ഗ്രാമക്കൈത്തൊഴിലുകളുടെ കാര്യവും ഇതുപോലെതന്നെ. തല്ക്കാലം എണ്ണയാട്ടൽ ഗ്രാമങ്ങളിൽ ശരിയായി നടന്നുകൊണ്ടിരിയ്ക്കുന്നു. എന്നാൽ, പിന്നീട് അതും ശരിയായി നടക്കുമോ എന്നു സംശയമാണ്. വാസ്തവമെന്തെന്നാൽ, ഖദർ ഉല്പാദനം തിരികല്ലിൽ ധാന്യംപൊടിക്കൽ മുതലായ കൈത്തൊഴിലുകൾകൊണ്ടുരൂപവല്ക്കരിയ്ക്കപ്പെട്ട ഗ്രാമജീവിതം തകർന്നു കഴിഞ്ഞിരിയ്ക്കുന്നു. ഇന്ന് വസ്ത്രം, ധാന്യപ്പൊടി, അരി, എണ്ണ മുതലായവയെല്ലാം മില്ലുകളുടെ മത്സരംകൊണ്ട് വിലകൂടിയവയായിത്തീർന്നിരിയ്ക്കുന്നു. അവയെ വീണ്ടും ഉദ്ധരിയ്ക്കണമെങ്കിൽ, സമ്പൂർണ്ണ ഗ്രാമസാമ്പത്തികഘടനയിൽ തലയിട്ട് അതിനെ പുതുതായി രൂപവല്ക്കരിയ്ക്കണം. ഏതെങ്കിലും ഒരു അംശത്തെമാത്രം എടുത്തുപഠിച്ച്, അതിൻപടി മാത്രം പ്രവർത്തിയ്ക്കുന്നതുകൊണ്ടു ഫലമില്ല. അജ്ഞത ഗ്രാമീണരെ ചൂഴ്ന്നു കഴിഞ്ഞിരിയ്ക്കുന്നു. ഉദ്ധാരണം തിടുക്കത്തിൽ സാദ്ധ്യമല്ല; മെല്ലെ മെല്ലെയായി മാത്രമേ നടക്കുകയുള്ളു. വളരെയധികം ബുദ്ധിമുട്ടുള്ള പ്രശ്നമാണിത്.

## പ്രവർത്തനങ്ങളെല്ലാം ഗ്രാമോദ്ധാരണ ലക്ഷ്യത്തോടെ

**ബാപ്പു:** ഞാൻ ഇതിലും ഒരടി മുന്നോട്ടുചെല്ലാൻ ആഗ്രഹിയ്ക്കുന്നു. നിങ്ങൾ പറഞ്ഞതിനോടെല്ലാം ഞാൻ യോജിക്കുന്നു. ഇതുകൊണ്ടാണ് ചക്രസംഘത്തിന്റെ ആദ്യത്തെ മൂന്നു നാളുകളിൽ മനസ്സിൽ അടക്കിവെയ്ക്കാതെ എല്ലാം തുറന്നുപറഞ്ഞ് ഈ പ്രശ്നങ്ങളെ ഞാൻ ഉയത്തിയത്. ഇനി എല്ലാ പ്രവർത്തനങ്ങളേയും സമ്പൂർണ്ണ ഗ്രാമോദ്ധാരണത്തിന്റെ അവയവങ്ങളാക്കി, പുതുതാ

യി തുടങ്ങേണ്ടിയിരിയ്ക്കുന്നു. ഏതു തോതുവരെ ചെയ്യാൻ കഴിയു മെന്ന് കണ്ടറിയാൻ സാധിയ്ക്കും. ഒരടി മുന്നോട്ടുചെന്ന് ഞാൻ ചെയ്യാൻ പറയുന്നതെന്തെന്നാൽ, ഈ വ്യത്യാസങ്ങൾ മൂലം അല്പ കാലത്തേയ്ക്കു നമ്മുടെ പ്രവൎത്തനം മന്ദമായാലും, നിന്നുതന്നെപോ യാലും, നാം ഇതു ചെയ്യുകതന്നെവേണം. ഖദറിനെപ്പററി ജനങ്ങ ളുടെയിടയിൽ നാം ഉളവാക്കിയ അഭിപ്രായം വാസ്തവമാണെങ്കി ലും, അതിന്റെ ശക്തിയെക്കുറിച്ചു എന്തഭിപ്രായത്തെ ഉളവാക്കി യോ അതിൽ എവിടെയെങ്കിലും തെററു പററീട്ടുണ്ടെങ്കിൽ പുനരാ ലോചന ചെയ്യേണ്ടതാണ്. നാം അതിൽ എന്തു ശക്തിയിരിയ്ക്കു ന്നുണ്ടെന്നു പറഞ്ഞുവന്നോ, അത് ഇല്ല എന്നു നമുക്കു മനസ്സിലാ യാൽ, അതു നാം ലോകസമക്ഷം പ്രകടിപ്പിയ്ക്കേണ്ടതാണ്.

നഗരവാസികളോട്, "നിങ്ങളുടെ ആവശ്യത്തിനു നിങ്ങൾ തന്നെ ഖദർ ഉണ്ടാക്കിക്കൊള്ളുക" എന്നു ഞാൻ പറയും. പല സ്ഥലങ്ങളിൽനിന്നും ശേഖരിച്ച് നഗരങ്ങളിലുള്ളവൎക്കയച്ചു വില്പന നടത്താനുള്ള ആശയെ ഉപേക്ഷിച്ച്, ഗ്രാമങ്ങളിൽചെന്നു സ്ഥാന മുറപ്പിയ്ക്കുക. ഈ വ്യത്യാസം മൂലം പ്രവൎത്തകന്മാർ ഓടിപ്പോവുക യാണെങ്കിൽ അവരെ ഞാൻതടുക്കുകയില്ല. ഈ അളവിലെങ്കിലും നമ്മുടെ ഉള്ളും അറിവും മാറിയാൽ മാത്രമേ നാം ആഗ്രഹിയ്ക്കുന്ന ഫലം സിദ്ധിയ്ക്കുയുള്ളു.

ചൎക്കാസംഘം തത്വത്തെ മാത്രം സംരക്ഷിയ്ക്കും; പ്രവൎത്തന ത്തെ കഴിയുന്നിടത്തോളം ഭാഗിച്ചുവിടും; ചുമതലകളെല്ലാം സംഘ ത്തിന്റെ ചുമലിൽനിന്ന് ഇറക്കിവെയ്ക്കും. അനന്തരം നാം വസിയ്ക്കുന്ന ഗ്രാമത്തിൽനിന്ന് അഞ്ചുമൈൽ ചുററുപാടുമുള്ള സ്ഥല ങ്ങളിലെ പ്രവൎത്തനങ്ങളിൽ മുഴുശക്തിയേയും ശ്രദ്ധയേയും ചെലു ത്തും. നമ്മുടെ പ്രവൎത്തനങ്ങളിൽ തത്വം എത്രമാത്രം ദീക്ഷിയ്ക്കപ്പെ ടുന്നുണ്ടെന്ന് അപ്പോൾ മാത്രമേ വ്യക്തമാകയുള്ളു. ഏഴകൾക്കു 4½ കോടി ഉറുപ്പിക പങ്കിട്ടു കൊടുത്തുവെന്ന് ഞാൻ ഇത്രനാളും പറഞ്ഞു എന്നെത്തന്നെ വഞ്ചിച്ചിരുന്നു. 4½ കോടിയുടെ മാത്രമ ല്ല 60 കോടിയുടെ വ്യാമോഹവും എനിയ്ക്കുണ്ടായിരുന്നു. വേണ്ടി വന്നാൽ ഒരൊററവൎഷംകൊണ്ട് നാം 60 കോടി ക. വിലവരുന്ന ഖദർ ഉല്പാദിപ്പിയ്ക്കും, അപ്പോൾ സ്വരാജ്യം ലഭിയ്ക്കുകയുംചെയ്യും, എന്നു ഞാൻ പറഞ്ഞുവന്നു. അതേവേലയിൽത്തന്നെ ശ്രദ്ധിച്ചി രുന്നെങ്കിൽ ഇപ്പോൾ അത്രയ്ക്ക് ഉല്പാദിപ്പിച്ചെന്നും വരുമായിരുന്നു. എന്നാൽ, ഒരുവൎഷത്തിൽ ചെയ്തപണി മറുവൎഷത്തിൽ നാമാവശേ

ഷമായിപ്പോകും. ഇന്നാകട്ടെ, ആഴമേറിയ അസ്തിവാരത്തോടുകൂടി കെട്ടിടം ഉയർത്തണം.

**ജാജു:** ഇതിൻെറ അത്ഥമെന്തെന്നാൽ, നഗരത്തിലുള്ള പ്രവത്തകരും ഖാദിവില്പനയെകുറച്ചുകൊണ്ട്, നൂലിനു പകരം വസ്ത്രം കൊടുക്കണം; മററു ഗ്രാമക്കൈത്തൊഴിലുകളിലും ഇടപെടണം.

**ബാപു:** അതെ, നാം ഈ വിധം ചെയ്യില്ലെങ്കിൽ നാം നമ്മേയും ലോകത്തേയും വഞ്ചിച്ചവരാകും. ഇന്നു നാം കൽബാദേവി കടയിൽ ഒരു ദിവസത്തിൽ ഇത്ര ആയിരം ക. യ്ക്കു ഖദർ വിററഴിച്ചതായി അഭിമാനിയ്ക്കുന്നു.

## ഖദർ അധികാരപത്രം

**ജാജു:** അപ്പോഴും നൂലിനു പകരം ഖദർ കൊടുക്കുന്നതിന് ഏപ്പാട്ട ചെയ്യേണമല്ലോ. ചക്രാസംഘം അതു ചെയ്യില്ലെങ്കിൽ സ്വതന്ത്ര വ്യാപാരികറം തങ്ങറംതന്നെ എല്ലാം ചെയ്യാമെന്നും സംഘം അവക്കു അധികാരപത്രം കൊടുത്താൽമതി എന്നും പറയുന്നു. ഇതു ചെയ്യാൻ തുടങ്ങിയാൽ വലിയ കഴപ്പങ്ങറം ഏപ്പെട്ടും. അവരുടെ കണക്കുകറം, അവരുടെ പ്രവത്തനരീതി എല്ലാം നിരീക്ഷണം ചെയ്യേണ്ടിവരും. ഇതെല്ലാം എങ്ങിനെ നിവ്വഹിയ്ക്കാൻ കഴിയും?

**ബാപു:** ഈ കാര്യത്തിൽ സ്വാതന്ത്ര്യം കൊടുക്കേണ്ടതാണെന്ന് സതീശ്ബാബു പറയുന്നു.

**ജാജു:** വില്പനവേല മററുള്ളവക്കു കൊടുക്കുക, സംഘം ഇതു ചെയ്യേണ്ടാ എന്ന് അദ്ദേഹം പറയുന്നു.

**ബാപു:** അതെ. അദ്ദേഹം പറയുന്നതിനെപ്പററി നാം നന്നായി ചിന്തിക്കേണ്ടതാണ്.

**ജാജു:** ഇതു പണവിഷയം. നല്ല ആളുകറംക്കും പണം സമ്പാദിക്കാനുള്ള ആശ അടക്കുവാൻ കഴിയാത്തത് നാം കണ്ടിരിക്കുന്നു. കൂലി കൊടുക്കൽ, നമ്പർ നിണ്ണയിക്കൽ മുതലായവയിൽ പ്രവത്തകർ കുറെയൊക്കെ മിച്ചം വരുത്തിക്കൊണ്ടിരിയ്ക്കുന്നു. നൂലിൻെറ നമ്പർ $9\frac{1}{2}$ ആണെങ്കിൽ 9 എന്നു കണക്കിലെഴുതുന്നു.

ഈവിധത്തിൽ അറിയാതെതന്നെ ലാഭേഛയിൽ ബുദ്ധിചെല്ലുന്നു. പിന്നെ, തൊഴിലാളികളും തങ്ങൾക്ക ലാഭം കിട്ടത്തക്കവിധം യുക്തി ചെലുത്തുന്നു. ഇതാണ് മനുഷ്യസ്വഭാവം. മൊത്തത്തിൽ പറയുകയാണെങ്കിൽ ഖദർപ്രവൎത്തനം വ്യാപാരികൾക്ക വിട്ടുകൊടുക്കുന്നത് വലിയ ആപത്തിനു കാരണമായിത്തീരും.

## ഖദർ വ്യാപാരമേ അല്ല

**ബാവു:** ഇതിനു പോംവഴി എനിയ്ക്കറിയാം. സതീശ് ബാബുവിൻെറ ആലോചനയിലുള്ള വിഷയം എന്താണെന്ന് എനിയ്ക്കു ശരിയായി അറിഞ്ഞുകൂടാ. എന്നാൽ എൻെറ പദ്ധതിയിൽ ഖാദിപ്രവൎത്തനം ജനങ്ങളുടെ പക്കൽ ഏല്പിക്കുന്ന കാര്യമേ വന്നിട്ടില്ല. നാം നഗരവാസികളോട്, 'ഖദർ ഉടുക്കണമെങ്കിൽ അതിനു ഞങ്ങൾ കണ്ടുപിടിച്ചിരിയ്ക്കുന്നതാണു മാൎഗ്ഗം,' എന്നു പറയും. അത് കൎമ്മമായ സാമ്പത്തികശാസ്ത്രം മാത്രമല്ല, നീതിശാസ്ത്രവുമാണ്. ഇതു പ്രകാരം എല്ലാവരും തങ്ങൾക്ക വേണ്ട ഖദർ ഉല്പാദിപ്പിച്ചുകൊള്ളണം. നഗരത്തിൽ നെയ്ത്തിനു സൌകര്യമില്ലെങ്കിൽ, നഗരത്തിലോ അതിൻെറ പാൎശ്വങ്ങളിലോ നെയ്ത്തുകാരെ വരുത്തി താമസിപ്പിച്ചുകൊള്ളുക. അവിടെത്തന്നെ നെയ്ത്തുവേല നടക്കട്ടെ. അവിടെ മത്സരം ഉണ്ടാവില്ല. 'ഇന്നു ഞങ്ങൾ തരുന്ന ഖദർ പ്രയോജനമില്ലാത്തതാണെ'ന്നു നാം നഗരവാസികളോടു പറയും. ഇതിൽ ഏഴകൾക്ക ലഭിച്ചത് എത്രമാത്രം എന്നു നിങ്ങൾക്ക ശരിയായി അറിഞ്ഞുകൂടാ; ആകയാൽ നിങ്ങളുടെ മേൽനോട്ടത്തിൽതന്നെ ഖദർ നെയ്യിയ്ക്കുക. ഈവിധത്തിൽ നാം നമ്മുടെ മാൎഗ്ഗത്തെ വ്യത്യാസപ്പെടുത്തും. ഖദർ മുഖേന ലക്ഷക്കണക്കായുള്ള ജനങ്ങളുടെ വയർ നിറയുന്നു, അതിനാൽ 'ഖദർ വാങ്ങുവിൻ' എന്നു നാം നഗരവാസികളോടു ഇന്നു പറയേണ്ടിയിരിയ്ക്കുന്നു. തന്മൂലം സംഘം ഇന്ന് ഖദർവ്യാപാരം ചെയ്യേണ്ടിയിരിയ്ക്കുന്നു. പക്ഷേ, അത്തരം വ്യാപാരംകൊണ്ട് എത്രയോ കുറച്ചു ജനങ്ങൾക്കമാത്രമേ ഭക്ഷണം കൊടുക്കാൻ കഴിയു.

അതിനാൽ ഖദർ വ്യാപാരം ചെയ്യുന്നവൎക്ക് അധികാരപത്രം മുഖേന സംഘത്തിൻെറ അംഗീകരണം കൊടുക്കില്ലതന്നെ. അധികാരപത്രത്തിന് അൎത്ഥമേ ഇല്ലാതാകുംവിധത്തിൽ നാം അവരുടെ വേലതന്നെ വിട്ടൊഴിഞ്ഞുകളയും. പാൎശ്വങ്ങളിലുള്ള ഗ്രാമങ്ങളിൽ

ഖാദിപ്രവൎത്തനം നടന്ന്, അവിടെ സംഘത്തിന്റെ പക്കൽ ഖദർ ബാക്കിയായാൽ, അതു നഗരവാസികൾക്കു ഉപയോഗമുള്ളതാണെങ്കിൽ, അവൎക്കെടുക്കാവുന്നതാണെന്ന് ഒരു മുൻഗണന നല്കും. എന്നാൽ നഗരവാസികളെ കരുതിക്കൊണ്ട് ഖദർ ഉല്പാദിപ്പിക്കില്ലതന്നെ. ഇതുമൂലം പ്രവൎത്തനം ചുരുങ്ങിപ്പോയാലും വ്യസനമില്ല. ഇന്നു നടക്കുന്ന രീതിയിലായാൽ യഥാൎത്ഥത്തിൽ ഏഴകൾക്കു സാമ്പത്തികസഹായം ലഭിയ്ക്കുംവിധം ഖാദിപ്രവൎത്തനം നടത്താൻ സാധിക്കില്ല. ഇന്നാകട്ടെ, 'ചൎക്കാസംഘക്കാർ നിങ്ങൾക്കു നല്ല കൂലി തരും' എന്നു പറഞ്ഞ് ഞാൻ ഗ്രാമക്കാരെ ആശിപ്പിച്ചുകൊണ്ടിരിയ്ക്കയാണ്. ഈ രീതിയിൽ നമുക്കു പ്രവൎത്തനം തുടരുവാൻ സാദ്ധ്യമല്ല. തൊഴിലില്ലാത്ത ഗ്രാമീണൎക്കു നാം തൊഴിൽ കൊടുക്കേണ്ടതല്ലേ? അവൎക്കു കൂലി ലഭിയ്ക്കുംവിധവും, നഗരവാസികൾക്കു ഖദർ അയയ്ക്കേണ്ടാത്തവിധത്തിലും നാം പ്രവൎത്തനം കൊണ്ടുപോകണം.

## ഗ്രാമക്കാൎക്ക് യഥാൎത്ഥസഹായം

**ജാജു:** ഇക്കാൎയ്യം നന്നായി മനസ്സിലാക്കുവാൻ ഞാൻ ആഗ്രഹിയ്ക്കുന്നു.

**ബാപ്പു:** ഇന്നു യഥാൎത്ഥത്തിൽ ഗ്രാമക്കാൎക്കു നാം സഹായം ചെയ്യുന്നില്ല. നൂല്ക്കുന്നവൎക്കു 3ണ മുതൽ 8ണ വരെ കൊടുത്ത്, അവൎക്കു ഉപജീവനം നൽകിയതായി നാം തൃപ്തിപ്പെടുന്നു. വാസ്തവത്തിൽ ഞാൻ അവൎക്കു പിച്ചയാണു കൊടുക്കുന്നത്. എന്തുകൊണ്ടെന്നാൽ, ഞാൻ അവൎക്കുകൊടുക്കുന്ന വേല നിരന്തരമായി കൊടുക്കാൻ എനിയ്ക്കു സാദ്ധ്യമല്ല. നമ്മുടെ കൈയിൽ ഭരണാധികാരം വന്ന്, ആ അധികാരമുപയോഗിച്ച് നാം മില്ലുകളെ അടച്ചുപൂട്ടിയാൽ, ഒരുപക്ഷേ ഗ്രാമക്കാൎക്ക് ഈ തൊഴിൽ നിരന്തരമായി നൽകാൻ സാധിച്ചേയ്ക്കാം. എന്നാൽ ഇന്നു ഞാൻ അവരുടെ തൊഴിലില്ലായ്മയെ നീക്കിയതായി എങ്ങിനെയാണ് അവരെ വിശ്വസിപ്പിക്കുക? അവൎക്കു പണം കൊടുക്കുന്നതാണ് എന്റെ നോട്ടമെങ്കിൽ വേറെ തൊഴിലുകളും ഞാൻ പഠിക്കും. ഇന്നത്തെ സാമ്പത്തികനിലയെപ്പററിയുള്ള പൂൎണ്ണ അറിവു അവൎക്കും ഞാൻ ഉണ്ടാക്കും. വരുന്ന നൂല്പുകാൎക്കെല്ലാം തൊഴിൽ കൊടുക്കണമെന്ന ചിന്തതന്നെ എന്റെ മനസ്സിൽ ഉണ്ടായിരിയ്ക്കും. എന്നാൽ, ഉല്പാദിപ്പി

ക്കുന്ന ഖദർ ബോമ്പായ്ക്കു ഞാൻ അയക്കില്ല. ചുററുപാടുകളിൽ തന്നെ വിററഴിക്കാൻ പ്രവർത്തകന്മാരോടു ഞാൻ പറയും. നൂല്പോടു കൂടി മററ് എന്തു തൊഴിൽകൂടി കൊടുക്കാം എന്നു ഞാൻ അന്വേഷിക്കും. നാം ഇതു ചെയ്യില്ലെങ്കിൽ നമ്മുടെ പ്രവർത്തനം നിലനില്ക്കില്ല. ഗ്രാമക്കാർക്കായാലും ശരി, നമുക്കായാലുംശരി, നഗരമോഹം കുറച്ചെങ്കിലും ഉണ്ടായിരിക്കതന്നെ ചെയ്യും എന്നു ഞാൻ സമ്മതിയ്ക്കുന്നു. എന്നാൽ നഗരങ്ങളുടെ ആധിപത്യത്തിൽ വന്നാൽ ഇന്ന് നമ്മുടെ ജീവിതം ഇരിക്കുന്നതുപോലെ മേലാലിരിക്കില്ല. നഗരങ്ങളേക്കാൾ ഗ്രാമങ്ങളിൽ എന്തെല്ലാം സൌകര്യങ്ങൾ ഉണ്ടെന്നു ഞാൻ പറയും. എട്ടണ കൂലികൊടുത്തുണ്ടാക്കിയ ഖദറിന്റെ വിലയെ കൂട്ടി ബോംബെയ്ക്കു അയച്ചുകൊണ്ടിരുന്നാൽ ഈ തൊഴിൽ ഒരുകാലത്തും നടക്കുകയില്ല.

നിങ്ങളോട് ദിവസേന ഒരു മണിക്കൂർ സമയം സംഭാഷണം ചെയ്യാമെന്നു സമ്മതിച്ചത് ഈ പ്രശ്നം ഇപ്പോഴും എന്റെ മുമ്പിൽ ഉണ്ടെങ്കിൽ എന്റെ അറിവുതെളിഞ്ഞ് ഈ വിഷയം എനിയ്ക്കു നന്നായി വ്യക്തമാകും എന്ന കാരണത്താലാണ്. നാം അസ്തിവാരത്തിൽനിന്നു തുടങ്ങി സർവ്വവും മാററണമെന്ന് എനിയ്ക്കു ബോദ്ധ്യമായിരിയ്ക്കുന്നു. നാം വീഴുകയാണെങ്കിൽ അറിവില്ലായ്മകൊണ്ടുവേണോ? അറിവോടുകൂടി, ശ്രദ്ധയോടുകൂടി, വീഴുന്നതല്ലേ നല്ലത്? എന്തിനു വിഡ്ഢിയെപ്പോലെ വീഴുന്നു? ഇതിനുശേഷവും ജനങ്ങൾ എന്നെകണ്ടു ചിരിച്ചാൽ ഞാനതു സഹിച്ചുകൊള്ളാം. 'ഗാന്ധി ഒരുകോടി ഉറുപ്പിക കുട്ടിച്ചോറാക്കിക്കളഞ്ഞു,' എന്നവർ പറയും; ശരിയാണ്. പക്ഷേ, അതു ശാപ്പിട്ടുകളഞ്ഞില്ലല്ലോ! ഇവയെല്ലാം ഞാൻ പറഞ്ഞുകൊണ്ടിരുന്നാലും ഇവ ശരിയാണോ അല്ലയോ എന്നറിയാൻ എനിക്ക് നിങ്ങളുടെ സഹായംവേണം. നിങ്ങളുടെ അഭിപ്രായമറിയാൻ ഞാൻ ആഗ്രഹിയ്ക്കുന്നു.

## നൂൽപുകാർക്കു മററു തൊഴിലുകളും കൊടുക്കും

**ജാജു:** ഇന്നു നാം തൊഴിലാളികൾക്കു കൂലികൊടുത്തു, ഖദർ നഗരങ്ങളിലേക്കയയ്ക്കുന്നു. ഇതിനാൽ ഗ്രാമക്കാർക്ക് ഒരു താല്ക്കാലികലാഭം കിട്ടുന്നുണ്ട്. ഇതിനുപകരം മേലാൽ അവർക്കു എന്തുകൊടുക്കും?

**ബാപു:** എന്റെ ഇഷ്ടംപോലെ നടക്കുകയാണെങ്കിൽ,

ഇന്നുവരെ ഖദർമുഖേന ആൎക്കെല്ലാം ഉപജീവനം നൽകിവന്നുവോ, അവരെയെല്ലാം മെല്ലെമെല്ലെയായി പുറത്തേയ്ക്കു കൊണ്ടുവന്ന് അവൎക്കു വേറെ തൊഴിലുകൾ കൊടുക്കേണ്ടതാണ്; ഏതു വേലയാണു കൊടുക്കേണ്ടതെന്ന് ആലോചിച്ചു തീരുമാനിയ്ക്കണം. സേവാഗ്രാമത്തെ എടുത്തുനോക്കൂ, ഇവിടെയുള്ളവർ ഭൂരിപക്ഷവും ഹരിജനങ്ങളാണ്; ഇവൎക്കു ഖദർതൊഴിലല്ലാതെ വേറെ തൊഴിലുകളും കൊടുക്കണം.

**ജാജു:** ഇവിടെയുള്ള സ്ഥിതി ഒന്നു വേറെയാണ്. ഇവിടെ അനേകം സ്ഥാപനങ്ങൾ ഉണ്ടാക്കിട്ടുണ്ട്; അതിഥികൾ വരുന്നുണ്ട്; കെട്ടിടങ്ങൾ കെട്ടപ്പെടുന്നുണ്ട്; പല വേലകളും നടന്നുകൊണ്ടിരിയ്ക്കുന്നുണ്ട്. അതിനാലാണ് ജനങ്ങൾക്ക് തൊഴിൽ കിട്ടിക്കൊണ്ടിരിയ്ക്കുന്നത്.

**ബാപു:** ഓരോ സ്ഥലത്തും ഇതേ സ്ഥിതി ഞാൻ ഉണ്ടാക്കും. ഏതെങ്കിലും തൊഴിൽ ആരംഭിക്കുന്നതിന് നമ്മുടെ മുഴുവൻ ബുദ്ധിയേയും ശക്തിയേയും വിനിയോഗിയ്ക്കേണ്ടതാണ്.

## പൊതുലക്ഷ്യം

**ജാജു:** ഉഴവു, പശുവളൎത്തൽ മുതലായവയെപ്പററി അങ്ങു പറഞ്ഞതു ശരിതന്നെ. പക്ഷേ, ഖദർമുഖേന ഗ്രാമക്കാൎക്ക് സ്ഥിരമായ വരുമാനമുണ്ടാക്കുന്നതെങ്ങിനെയെന്നു ചിന്തിക്കണം. മിൽത്തുണി ഇല്ലെങ്കിൽ എളുപ്പംതന്നെ; പക്ഷേ, ആ ശത്രു എതിരേ നില്ക്കുമ്പോൾ നാം എന്താണു ചെയ്യുക?

**ബാപു:** ആകയാൽ മിൽത്തുണിയെപ്പോലെ ഖദർത്തുണി കിട്ടുകയില്ല എന്ന വസ്തുത ഞാൻ അവൎക്കു മനസ്സിലാക്കിക്കൊടുക്കും. ഖദറിന് കാലണ കൂടുതൽ വിലയുള്ളതായിരുന്നാലും, അത് അവന്നോ, അവന്റെ കുടുംബത്തിന്നോ, അവന്റെ ഗ്രാമത്തിന്നോ ആണ് പോയിച്ചേരുന്നതെന്നും, ഗ്രാമതത്വത്തെ സംരക്ഷിക്കുന്നത് ഈവിധമാണെന്നും ഞാൻ വ്യക്തമാക്കും; ഗ്രാമത്തിൽത്തന്നെ താമസിച്ചുകൊണ്ട് വേറെ പണം സമ്പാദിക്കാനുള്ള മാൎഗ്ഗങ്ങളും പഠിപ്പിയ്ക്കും. ഖദർകൊണ്ടുതന്നെ ജീവിതം നയിക്കാം എന്ന കാര്യം എന്റെ മനസ്സിൽനിന്നു വിട്ടുപോയ്ക്കഴിഞ്ഞിരിക്കുന്നു.

**ജാജു**: അതായത്, ഖദറും മററു ഗ്രാമക്കൈത്തൊഴിലുകളും മുഖേന സമൂഹത്തിനുണ്ടാകുന്ന ഗുണങ്ങളേയും അവയുടെ തത്വങ്ങളേയും ഉൽബോധിപ്പിച്ച് ഗ്രാമീണരെ ആ തൊഴിലുകൾ ചെയ്യാൻ ഉത്സാഹമുള്ളവരാക്കിത്തീക്കും.

**ബാപു**: അതെ, ഇനി ഖദറിനെപ്പററി മാത്രമായി ശ്രദ്ധിക്കാൻ ഞാനാഗ്രഹിക്കുന്നില്ല. ഉഴവ്, ഗോപാലനം മുതലായ മററു ഗ്രാമത്തൊഴിലുകളേയും ഗ്രാമങ്ങളിൽ വീണ്ടും നിലനിറുത്തി, ജനങ്ങളുടെ സ്ഥിതിയെ എങ്ങിനെ ഉദ്ധരിക്കാൻ കഴിയുമെന്നാണു ഞാൻ ചിന്തിക്കുന്നത്. ഏതാനും ഗ്രാമങ്ങളിലെങ്കിലും ഇതു പ്രായോഗികമാക്കാൻ കഴിഞ്ഞാൽ എന്റെ പ്രശ്നം തീരും. "പിണ്ഡത്തിലുള്ളതുതന്നെയാണു ബ്രഹ്മാണ്ഡത്തിലും."

**ജാജു**: അതായത്, പൊതുലക്ഷ്യത്തോടെ അഭിവൃദ്ധിനേടണം. ഖദറിന്റെ സാമ്പത്തികവശത്തെ നിർബ്ബന്ധപൂർവ്വം ഉൽബോധിപ്പിക്കുന്നതോടൊപ്പം അതിന്റെ സാമൂഹ്യവും നീതിപരവുമായ തത്വങ്ങളേയും നിർബ്ബന്ധപൂർവം ഉൽബോധിപ്പിക്കണം.

**ബാപു**: വലഭസ്വാമിയുടെ രീതി എനിക്ക് ഏററക്കുറെ ഇഷ്ടമായില്ല. അദ്ദേഹം ഒരൊററ ഭാഗത്തെപ്പററിമാത്രം നിർബ്ബന്ധിച്ചു. "ഗ്രാമം മുഴുവനും ഒരു ക്ലിപ്തകാലത്തിനകം ഞാൻ ഖദർമയമാക്കും" എന്നു പറഞ്ഞു. ഇത് എനിക്കിഷ്ടമായിരുന്ന ഒരു കാലവും ഉണ്ടായിരുന്നു. എന്നാൽ, ഇതിൽ എനിക്കു തെററുപററി എന്ന് ഇപ്പോൾ മനസ്സിലായിരിക്കുന്നു. ഖദർമുഖേന മാത്രമായി ഗ്രാമങ്ങളെ രക്ഷിയ്ക്കുക സാദ്ധ്യമല്ല. ഗ്രാമത്തിലെ എല്ലാ കൈത്തൊഴിലുകളേയും ഉജ്ജീവിപ്പിച്ചാൽ മാത്രമേ ഗ്രാമവാസികളെ തൊഴിലാളികളാക്കി, ഗ്രാമത്തെ, സമ്പൂർണ്ണഗ്രാമജീവിതത്തെ, ഉദ്ധരിക്കാൻ നമുക്കു കഴിയൂ.

**ജാജു**: വളരെ പ്രധാനപ്പെട്ട വിഷയങ്ങൾ ഉയന്നുവന്നിരിക്കുന്നു. ഇനി നാളെ വികേന്ദ്രീകരണത്തെക്കുറിച്ചു സംസാരിക്കാം.

# ആറാമത്തെ സംഭാഷണം

## (13—10—44)

## ഇതു വികേന്ദ്രീകരണപദ്ധതിയല്ല

ജാജു: ഇന്ന് അങ്ങ് വികേന്ദ്രീകരണപദ്ധതിയെക്കുറിച്ചു സംസാരിച്ചാലും. ഒരുവിധത്തിൽ നോക്കിയാൽ ഉല്പാദനം ഇപ്പോഴുംതന്നെ വികേന്ദ്രീകരണപദ്ധതിയനുസരിച്ചാണു നടക്കുന്നത്. എന്തുകൊണ്ടെന്നാൽ ഉല്പാദനകേന്ദ്രങ്ങൾ അങ്ങുമിങ്ങുമായി പരന്നുകിടക്കുകയാണ്. മൂലധനംമാത്രം ഒരേസ്ഥലത്തുനിന്നു വരുന്നു. ഇന്നുള്ള കേന്ദ്രീകരണമെല്ലാം ഭരണനിർണ്ണയത്തോടുകൂടി അവസാനിക്കുന്നതായിട്ടാണ് ഞാൻ കണക്കാക്കുന്നത്. മൂലധനത്തെക്കുറിച്ചു ശ്രദ്ധിക്കുമ്പോൾ, ഗ്രാമങ്ങളിൽ നടക്കാൻപോകുന്ന പ്രവർത്തനങ്ങൾ ഏതിനെ അവലംബമാക്കി നടക്കും, ഒടുവിൽ ഉണ്ടാകുന്ന ലാഭത്തിനോ നഷ്ടത്തിനോ ആരുത്തരവാദിയാകും എന്നാലോചിക്കണം. ഇതിന് ഒരു മാർഗ്ഗം, നാം നിയമിക്കുന്ന പ്രവർത്തകൻ എല്ലാകാര്യങ്ങളും നോക്കുക എന്നതാണ്. രണ്ടാമത്തെമാർഗ്ഗമോ, ഗ്രാമക്കാരുടെ സഹായംകൊണ്ട്, ഖാദിപ്രവർത്തനത്തിൽ അഭിരുചിയുള്ള ഗ്രാമവാസികളുടെ കമ്മിററികൾ രൂപവൽക്കരിച്ച് ആ കമ്മററികൾമുഖേന കാര്യങ്ങൾ നടത്തുക എന്നതും. ഗ്രാമവാസികൾ തന്നെ വരിസംഖ്യ, ഷെയർ എന്നിവ പിരിച്ച് മൂലധനമുണ്ടാക്കട്ടെ. മൂന്നാമത്തെ മാർഗ്ഗമാകട്ടെ, ഖാദിതൊഴിലാളികൾ തങ്ങളുടെ വക സംഘങ്ങൾ രൂപവൽക്കരിച്ചുകൊണ്ട്, തങ്ങളുടെ വേലകൾക്കു മുതലാളികൾ തങ്ങൾതന്നെ ആയിത്തീരുക എന്നതുമാണ്. പ്രവർത്തകനെ എജമാനനാക്കുകയാണെങ്കിൽ അയാളുടെ ഉത്തരവാദിത്വത്തിൽ പണം കൊടുക്കേണ്ടിവരും. അത് എന്തു നിബന്ധനയിൻകീഴിൽ കൊടുക്കും? അയാളെത്തന്നെ ട്രസ്റ്റിയായി കരുതുകയാണോ വേണ്ടത്? പ്രവർത്തകൻ സ്വന്തംലാഭത്തെ കരുതിക്കൊണ്ട് പ്രവർത്തനംനടത്തിയാൽ അയാളുടെ പ്രവർത്തനത്തിൽ വഞ്ചനയ്ക്കു വലിയ സ്ഥാനമുണ്ടായിത്തീരും. സഹകരണസംഘങ്ങൾ രൂപവൽക്കരിക്കുകയാണ് ഏററവും നല്ലരീതി. അതിൽ തൊഴിലാളിയുടെ സ്വാതന്ത്ര്യവും കലർന്നിരിക്കുന്നതിനാൽ വഞ്ചനയ്ക്ക് സൌകര്യമുണ്ട്. എങ്കിലും അതോർത്ത് സംശയിച്ചുനില്ക്കു

ന്നു ശരിയാവില്ല. ഖദറിനെപ്പോലെ എണ്ണയാട്ടൽ, കൈക്കട ലാസ് മുതലായവയും സഹകരണസംഘങ്ങൾ രൂപവൽക്കരി ക്കാം. ആവശ്യമനുസരിച്ച് പിന്നീട് പല ഗ്രാമസംഘങ്ങളെ കൂട്ടിച്ചേർത്ത് പല യൂണിയനാക്കിയും പ്രവത്തനം നടത്താം.

**ബാപ്പു:** ഇതേപ്പററി ഞാൻ അധികമൊന്നും പറയേണ്ടതാ യിട്ടില്ല. പ്രവത്തകന്മാർ എവിടെ ഒന്നിച്ചു ചേരുന്നുവോ, അവ ക്ക് എവിടെ വിശ്വാസമുണ്ടോ, അവിടെ പ്രവത്തനം ആരംഭിക്ക ട്ടെ. മൂന്നു രീതിയും ഒരേ കാലത്തിൽ നടപ്പിൽ വരുത്തുന്നതിനും വിരോധമില്ല. പക്ഷേ, ഏതു പ്രശ്നമാണോ ഉയന്നുവന്നത്, ഏതി നെക്കുറിച്ചാണോ ചർച്ചകളും നടന്നത്, അതു യഥാത്ഥപ്രശ്നമാണെ ങ്കിൽ, ഈ നാനാവിധം കുഴപ്പങ്ങളും തകന്നുപോകും. ഖദർ വില്പ നസാധനമായിരിക്കുന്നതുവരെ ഈ കുഴപ്പങ്ങളെല്ലാം സഹിച്ചേ തീരൂ. ഇന്നുതന്നെ ഇവയിൽനിന്ന് നമുക്കു വിട്ടൊഴിയാൻ സാധി ക്കില്ലെന്നു ഞാൻ സമ്മതിക്കുന്നു. എന്നാൽ ഖദർ, ഭക്ഷണംപോ ലെ വീട്ടിൽത്തന്നെ ഉണ്ടാക്കുകയല്ലാതെ വിലക്കു വാങ്ങരുത്. കട യിൽ ഭക്ഷണം വിലകുറച്ചു കിട്ടിയാലും അതു തിന്നു ജീവിക്കുക സാദ്ധ്യമല്ലെന്നു ബോദ്ധ്യപ്പെടും. കടയിലുള്ള സാധനങ്ങൾ ഭക്ഷിക്കു ന്നതു നാശമാണ് എന്നറിയണം. ജനങ്ങൾക്ക് ഇതു ബോദ്ധ്യമാവു കയാണെങ്കിൽ, വീട്ടിൽതന്നെ ഉണ്ടാക്കാൻ എളുപ്പമായ മാഗ്ഗമെന്തെ ന്നുകണ്ടുപിടിക്കയാണ് അടുത്തപടി. 'ഭക്ഷണംപോലെ തന്നെ വസ്ത്രവും' എന്നു നാം ഉൽഘോഷിക്കും. പിന്നീടുള്ള എല്ലാ ബു ദ്ധിമുട്ടുകളും താനേ നീങ്ങിപ്പോവുന്നു. സഹകരണ സംഘങ്ങൾ ഉയന്നുവന്നാൽ അവയുടെ രൂപം പ്രത്യേകമായിരിക്കും. ഉല്പത്തി കേന്ദ്രങ്ങളിൽ വികേന്ദ്രീകരണപദ്ധതി നിലവിലിരിക്കുന്നതായി നിങ്ങൾ പറഞ്ഞപ്പോൾതന്നെ "ഇല്ല" എന്ന് പറയാൻ എന്റെ നാവിൽ വന്നതാണ്. ഉദാഹരണമായി, ലങ്കാഷയറിലും ചെറി യ തുണികൾ വീടുകളിൽ ഉണ്ടാക്കുകയാണെങ്കിലും അതു വീട്ടുപയോ ഗത്തിനല്ല, മുതലാളികൾക്കുവേണ്ടിയാണ്. ഇതിനെ വികേന്ദ്രീക രണപദ്ധതി എന്നു പറയുന്നതിന് അത്ഥമില്ല. അതുപോലെത ന്നെ, ജാപ്പാനിലും വീടുതോറും എല്ലാം ചെയ്യപ്പെടുകയാണെങ്കി ലും, അതു വീട്ടുപയോഗത്തിനല്ല; എല്ലാം ഗവമ്മേണ്ടിനുവേണ്ടി. ഗവമ്മെണ്ട് എല്ലാററിനേയും കേന്ദ്രീകരിച്ചിരിക്കുന്നു. സാധനങ്ങൾ വീടുകളിലാണ് ഉണ്ടാക്കപ്പെടുന്നത്. ഉണ്ടാക്കുന്ന രീതിയും ഇംഗ്ല ണ്ടിലേക്കാൾ നല്ലതായിട്ടാണ്. പക്ഷേ, അവയിൽ യാതൊന്നും

വീട്ടിൽ ഉപയോഗിക്കാൻ സാദ്ധ്യമല്ല. അതു ഗവമ്മേണ്ടു് നേരി ട്ടോ, മൂന്നുനാലു വ്യാപാരികഠം മുഖേനയോ ചെയ്യിക്കുന്നു. അവ യെല്ലാം പല പ്രദേശങ്ങളിലേയും കച്ചവടസ്ഥലങ്ങളിലേക്കു് അയ ക്കാൻ കപ്പൽ മുതലായ സൌകര്യങ്ങഠം ഗവമ്മേണ്ടുതന്നെ ചെയ്തു കൊടുക്കുന്നു. ഈവിധത്തിൽ മററു നാട്ടുകളിലെ സാധനങ്ങഠം തങ്ങളുടെ നാട്ടിലേക്കു കയററിക്കൊണ്ടുംവരുന്നു. ലങ്കാഷയറുടെ നിലയും ഇതുതന്നെ. അവിടെയുള്ള മില്ലുകളിൽ ലക്ഷക്കണക്കിൽ മുണ്ടുകഠം നെയ്യുണ്ടാക്കുന്നുണ്ടു്. എന്നിട്ടും അവിടെ ഒരു മുണ്ടു് വാങ്ങാൻ ശ്രമിച്ചാൽ സാധിക്കില്ല. എല്ലാം ഇന്ത്യക്കാക്കുവേണ്ടി മദിരാശി, ബോംബെ, കല്ക്കത്താ എന്നിവിടങ്ങളിലേക്കും, ആഫ്രിക്ക ക്കുവേണ്ടിയുള്ളവ അവിടേക്കും അയക്കുന്നു. ഇതെല്ലാം വികേന്ദ്രീ കരണരീതിയാണെന്നു ഞാൻ സമ്മതിക്കില്ല.

## ഖദർ വില്പനസാധനമല്ല

നമ്മളും അതുതന്നെയാണു ചെയ്തതു്. നമ്മുടെ തൊഴിലാളികഠം തങ്ങഠം ചക്കാസംഘത്തിൽ വേലചെയ്യുന്നുവെന്നും, തയ്യാററായിക്ക ഴിഞ്ഞ സാധനങ്ങഠം സംഘത്തിനു കൊടുക്കേണ്ടതാണെന്നും അറി യുന്നവരാണു്. നാം കൂലി കൂട്ടിക്കൊടുത്തു. തൊഴിലാളികഠം സ ന്തോഷിച്ചു. ഖദർ ധരിക്കാനുള്ള സാധനമല്ലാതെ വില്ക്കാനുള്ള സാധനമല്ല എന്നു നാം തീപ്പുകല്പിക്കുമ്പോഠം മാത്രമേ നാം ഖദ റിൻെറ മഹിമയെക്കുറിച്ചു് തികച്ചും ഉൽബുദ്ധരാകയുള്ളു; ഖദ റിൻെറ മഹിമയുടെ പരിധിയേയും അറിഞ്ഞവരാവുകയുള്ളു. ഭര ണാധികാരം നമ്മുടെ കൈയിൽ വന്നാലുടനെ നാട്ടുമുഴുവനും ഖ ദർ ധരിപ്പിക്കാൻ നമുക്കു സാധിച്ചേയ്ക്കാം. നാട്ടുമുഴുവനും ഖദർ ഉല്പാദിപ്പിക്കാനും നമുക്കു സാധിച്ചേക്കാം. അങ്ങിനെയാണെ ങ്കിൽ ഇന്നു മുതല്ക്കേ എന്തുകൊണ്ടു് ആ മാതിരി ഏപ്പാടു് ചെയ്യാൻ കഴിയുന്നില്ല? ഭാവിയിൽ രാജ്യത്തിലെ ഗവമ്മേണ്ടു് ചക്കാസംഘത്തോടു്, 'നിങ്ങളാണു് രാജ്യത്തിൻെറ വസ്ത്രാവശ്യ ത്തെ പൂത്തിയാക്കുന്ന മുഖ്യസ്ഥാപനം. നിങ്ങഠംക്കുവേണ്ട എല്ലാ സഹായങ്ങളും ചെയ്തുതരാം. രാജ്യത്തിൻെറ ആവശ്യത്തെ പൂത്തി യാക്കിയാലും' എന്നു പറഞ്ഞാൽ നാം ഉടനേ വേണ്ടതു ചെയ്തുകാ ണിക്കും. എന്നാൽ ഇന്നു് ഗവമ്മെണ്ടു്, 'എല്ലാ മില്ലുകളേയും അട ച്ചുപൂട്ടുന്നു. നാട്ടു മുഴുവൻ ഖദർ ഉടുക്കാൻ ഏപ്പാടുചെയ്യുക' എന്നു പറഞ്ഞാൽ നമ്മെക്കൊണ്ടു് അതു ചെയ്യുക സാദ്ധ്യമല്ല. ആക

യാൽ ഖദറിന് നമ്മളെ എത്രദൂരം കൂട്ടിക്കൊണ്ടുപോവാൻ കഴിയു മെന്ന് അറിയണം. എനിക്കുതന്നെ ഇതു വ്യക്തമായിട്ടുണ്ടെന്ന് എന്നെക്കൊണ്ടു ശരിയായി പറയാൻ കഴിയുന്നതല്ല. എന്നാൽ, ഖദർ ധരിക്കുന്നതിനുള്ള ഒരു സാധനമല്ലാതെ, വില്പനസാധനമല്ല എന്ന് വ്യക്തമായി ഞാൻ അറിഞ്ഞിരിക്കുന്നു. ഇതിൽനിന്നാണ് ഖദറിൻെറ ഉല്പാദനരീതിയെ മാററുന്ന കാര്യം ഉയർന്നുവന്നത്. ഗ്രാമത്തിൽ ഒരു സമൂലപരിവർത്തനം ഉണ്ടാകേണ്ടിയിരിക്കുന്നു. അതിൽ ഖദറിന് മുഖ്യമായ ഒരു സ്ഥാനം ഉണ്ട് എന്നകാര്യം ഇന്ന് എൻെറ ബുദ്ധിയിൽ ഉദിച്ചിരിക്കുന്നു. അതുപോലെ തന്നെയാണ് ചക്കും മററു തൊഴിലുകളും. ഈവിധം നോക്കിയാൽ നമ്മുടെ പ്രവർത്തനംകൊണ്ട് ഇന്ത്യയ്ക്ക് ലാഭത്തിന്മേൽ ലാഭം ഉണ്ടാകും. ഭരണം നമ്മുടെ കൈയിൽ വന്നാലും നാം നിലനില്ക്കും, പിൻവാങ്ങുകയില്ല.

## സ്വന്തം വസ്ത്രാവശ്യത്തിനുവേണ്ടി നൂല്ക്കൽ

**ജാജു:** സ്വാവലംബനപൂർത്തിയ്ക്കായി, അഥവാ അവരവരുടെ വസ്ത്രത്തിന് അവരവർതന്നെ നൂല്ക്കുക എന്നതിനുവേണ്ടി, എല്ലാശ്രമങ്ങളും ചെയ്യണം. ഇതല്ലേ തീർപ്പ്?

**ബാപ്പു:** അതെ, അതുതന്നെ. എന്നാൽ ഞാൻ ഇതിൽ മക്കടമുഷ്ടി പിടിക്കില്ല. എന്തുകൊണ്ടെന്നാൽ ഇതിൽ എനിക്കു സ്വന്തം അനുഭവമില്ല. ഞാൻ ആദ്യമായി ഖദറിനെ പ്രചരിപ്പിച്ചു. പിന്നീട് അതിൽ പഴക്കമായി. ഈവിധം ഞാൻ എന്നെത്തന്നെ വഞ്ചിച്ചുകൊണ്ടിരിക്കുന്നു. ഞാൻ കൊടുത്തതു പണമാണ്. സ്വാവലംബനം എന്നസത്യപരമായ അർത്ഥം കൊടുക്കാൻ എനിക്കു കഴിഞ്ഞില്ല. കൂലിയായി പണം കൊടുത്ത്, ഇതിൽ സ്വരാജ്യം ഇരിക്കുന്നുണ്ടെന്നു ഞാൻ ജനങ്ങളോടു പറഞ്ഞു. ജനങ്ങളും എന്നെ വിശ്വസിച്ചതിനാൽ എല്ലാം സമ്മതിച്ചു. ഇന്നും സമ്മതിക്കുന്നു. ഇത് ഏതുവരെ നടക്കുമെന്നും എനിക്കു സംശയമുണ്ടായി. ഈവിധത്തിലാണ് ഖദർ പ്രവർത്തനം നടത്തുകയെങ്കിൽ അതു നടക്കുകയില്ല എന്ന ഭയം എനിക്കുണ്ടായി.

**ജാജു:** ഇന്നു നഗരങ്ങളിൽ നടക്കുന്ന ഖദർ കടകൾ എപ്പോഴും നിലനില്ക്കില്ലെന്ന് നിങ്ങളുടെ സങ്കല്പത്തിൽ തോന്നുന്നുണ്ടോ?

**ബാപ്പു:** അതെ, ആവിധത്തിലുള്ള സങ്കല്പം ഉണ്ട്.

ജാജു: അങ്ങിനെയാണെങ്കിൽ ജനങ്ങൾ നൂൽകൊടുത്തു തന്നെ ഖദർ വാങ്ങണമെന്ന രീതിയെ നാം സ്വീകരിക്കണമല്ലോ.

**ബാപ്പു:** നാം നൂല്ക്കാതെ പ്രവൎത്തനം നടക്കുകയില്ല എന്നു മനസ്സിലായ ഉടനെ നാം നൂല്ക്കാൻതുടങ്ങി. എന്നാൽ നെയ്ത്ത് അധികമാക്കുവാൻ സാദ്ധ്യമായില്ല. നെയ്ത്തുകാരെയും പരിശീലിപ്പിക്കേണ്ടതാണെന്ന് ഇപ്പോൾ മനസ്സിലായിത്തുടങ്ങിയിരിക്കുന്നു. നാം ഇവിടെത്തന്നെ ചെയ്യേണ്ടതായ വ്യത്യാസങ്ങളെ ബുദ്ധിപൂൎവ്വമായി, നല്ലപോലെ ആലോചിച്ച്, ചെയ്യണം.

ജീവിതക്കൂലിവിഷയത്തിൽ, കുറച്ചുകാലത്തേയ്ക്കു തോന്നിയ പടി ചെയ്തുവന്നു. അപ്പോൾ ഈ ഖദർ ന്യായമായതല്ല, നൂൽപ്പുകാരുടെ രക്തം ഊററിയെടുത്തതാണെന്നു നമുക്കു ബോധ്യംവന്നു. ആ ഘട്ടത്തിലാണ് നാം കൂലി വൎദ്ധിപ്പിച്ചത്. ഞാൻ എട്ടണ കൊടുക്കണമെന്നു പറഞ്ഞു. നിങ്ങൾ എട്ടണ പാടില്ല, മൂന്നണ എന്നു പറഞ്ഞു. ഞാൻ, 'ശരി. 3ണ തന്നെ കൊടുക്കുക' എന്നു സമ്മതിച്ചു. പിന്നീട് മൂന്നണ നാലണയായി. ഇതുപോലെയാണ് ഈ പുതിയ വിഷയവും. നിങ്ങൾ ഇതു സ്വീകരിക്കുക, പിന്നീടു പരീക്ഷിച്ചറിഞ്ഞു മുന്നോട്ടുപോകാം. നിങ്ങൾ മൂന്നുരീതിയിൽ ചിന്തിക്കാൻ പറഞ്ഞു; തീൎച്ചയായും ചിന്തിക്കാം. ഓരോ സംസ്ഥാനത്തിലും നമ്മുടെ സ്ഥാപനം ഉണ്ട്, നിർവാഹകരും ഉണ്ട്. ചില പ്രവൎത്തകരെ ഇവിടെ വരുത്തിയാൽ ശരിയായ രീതിയിൽ ആലോചിക്കാം. പ്രവൎത്തനം കുറയും എന്നു ഞാൻ ഖണ്ഡിതമായി പറയുന്നു. അതുകൊണ്ടു ഞാൻ ഭയപ്പെടുന്നില്ല. ഒരുത്തരും നൂല്ക്കുകയില്ലെങ്കിൽ ഞാൻ തനിയെ ഇരുന്നു നൂല്ക്കും. ഖദറിൻെറ ആരംഭത്തിൽ ഖദൎത്തുണി നെയ്തുണ്ടാക്കാൻ സാദ്ധ്യമല്ല എന്നു പ്രസ്താവിക്കപ്പെട്ടിരുന്നു. ഞാൻ, 'മരപ്പട്ടയോ ചാക്കോ കമ്പിളിയോ ഉടുത്തുകൊണ്ടു സഞ്ചരിക്കുകയല്ലാതെ മിൽത്തുണി ഉടുക്കില്ല' എന്നുപറഞ്ഞു. അത്രതന്നെ. ഒരു മാസത്തിനുള്ളിൽ മഗൻലാൽ ദോത്തി നെയ്തെടുത്തുകഴിഞ്ഞു. കങ്കാ മജും‌ദാരും ദോത്തി അയച്ചുതന്നു. ഇനിയും ആവശ്യമുള്ള ദോത്തികൾ നെയ്ത് അയച്ചുതരാം എന്ന് എഴുതി അറിയിക്കയും ചെയ്തു.

## ഖദറിൽനിന്നു സ്വരാജ്യം

**ജാജു:** നഗരങ്ങളിൽ ഭീമമായതോതിൽ നടക്കുന്ന ഖദർ വില്പനയെ നാം നിരുത്സാഹപ്പെടുത്തണം. നൂല്ക്കുന്നതിനായി ജനങ്ങളോടു പറയണം. ഇതുമൂലം നമ്മുടെ പ്രവർത്തനങ്ങളിൽ പലതും താനേ നില്ക്കും.

**ബാപ്പു:** നടത്തിപ്പുക്രമത്തെ സംബന്ധിച്ച് നിങ്ങൾ പറയുന്നതു സ്വീകരിക്കുന്നതിൽ എനിക്കാക്ഷേപമില്ല. ജനങ്ങൾ ഇന്ന് ജീവശ്ശവങ്ങളായിത്തീർന്നിരിക്കുന്നു. ഭക്ഷണംനൽകി, എന്തു ചെയ്യാൻ പറഞ്ഞാലും അവർ ചെയ്യും. പക്ഷേ, ആലോചനയില്ലാതെ വേലചെയ്തുകൊണ്ടിരുന്നാൽ നാം അവരെ വഞ്ചിക്കുന്നതോടുകൂടി നമ്മെത്തന്നെയും വഞ്ചിക്കുന്നതായിരിക്കും. ഇന്നു നാം അവൎക്കു ജീവനമാൎഗ്ഗം എന്താണു കൊടുക്കുന്നത്? ഒരുതരം പിച്ചമാത്രം. കല്ലുടപ്പിച്ചും, റോഡുപണിചെയ്യിച്ചും ക്ഷാമകാലത്തു കൊടുക്കുന്നതുപോലെതന്നെ. അതിന് സ്ഥിരമായ ഒരു മതിപ്പും ലഭിക്കുകയില്ല.

**ജാജു:** ഖദർ ഉടുക്കുന്നവരോട് ഖദർ വാങ്ങുന്നതിനു പകരം അവർതന്നെ നൂററു ഖദറുണ്ടാക്കണമെന്നു പറയുന്നതിനു മുമ്പ് നമ്മുടെയിടയിലുള്ളവൎക്ക് സ്വന്തമായി നൂൽനൂല്ക്കുന്നതിൽ എത്രമാത്രം ആശയുണ്ട് എന്നു ആലോചിക്കാം. ചൎക്കാസംഘത്തിലെ പ്രവൎത്തകരുടെ കാര്യമാണു ഞാൻ പറയുന്നത്. ഓരോ പ്രവൎത്തകനും മാസത്തിൽ കുറഞ്ഞത് $7\frac{1}{2}$ കഴി നൂൽനൂല്ക്കണമെന്ന് നിയമം ഏൎപ്പെടുത്തിട്ടുണ്ട്. എന്നാൽ ഇതിനു തൃപ്തികരമായ ഫലം സിദ്ധിച്ചിട്ടില്ല. ജനങ്ങളുടെയിടയിൽ നൂല്ക്കുന്നവരുടെ എണ്ണം ദുർല്ലഭമാണ്. ഗ്രാമങ്ങളിൽ നൂൽപുകാർ കൂലിയ്ക്കായിട്ടാണ് നൂല്ക്കുന്നത്. സ്വന്തം വസ്ത്രാവശ്യത്തിനു നൂല്ക്കുന്നവർ ദുർല്ലഭമാണ്. ഇതാണു സ്ഥിതി. ഈ സ്ഥിതിയിൽ അങ്ങു പറയുന്ന വ്യത്യാസങ്ങൾ എത്രമാത്രം വിജയകരമായിസാധിക്കും എന്നു പറയാൻ വിഷമമാണ്.

**ബാപ്പു:** ഖദർ ജീവനോപായത്തിനുള്ള ഒരു തൊഴിലാണ് എന്ന വിചാരത്തെ നാം വിട്ടുകളയണം. അത് ഒരു തൊഴിലായാൽ വ്യാപാരരീതിയിൽ അതു നടത്തുന്നതായിരിക്കും ശരി.

മില്ല മുഖേന ചില നഗരങ്ങളിൽ ഒരു ലക്ഷം അഥവാ അനേകായിരം ജനങ്ങൾക്കു ജീവനമാർഗ്ഗം ലഭിക്കുന്നുണ്ട്. ഖദർ മുഖേന 15 ആയിരം ഗ്രാമങ്ങളിൽ ഒരു കോടി ഉറപ്പിക പാവങ്ങൾക്കു നല്കീട്ടുണ്ട്. ഇതാണു വ്യത്യാസം. രണ്ടും തൊഴിലുകൾതന്നെ. അങ്ങിനെയാണെങ്കിൽ 'ഖദർ ഉടുത്തു മില്ലിനെ ബഹിഷ്കരിക്കുക' എന്നു പറയുന്നതു അർത്ഥമില്ലാത്തതായിരിക്കുന്നു. ഖദർ മുഖേന സ്വരാജ്യം ലഭിക്കുമെന്നു പറയുന്നതും പൊരുത്തമില്ലാത്തതായിരിക്കുന്നു. വാസ്തവത്തിൽ ഖദറിന്റെ സങ്കല്പത്തോടു കൂടിചേർന്നിരിക്കുന്ന ലക്ഷ്യം ഗ്രാമാഭിവൃദ്ധിയും അതു മുഖേന ജനങ്ങളിൽ ഉളവാക്കപ്പെടുന്ന സ്വരാജ്യശക്തിയുമാണ്.

## ഗ്രാമക്കാരെ ശക്തരാക്കണം

നഗരവാസികളുടെ ഉൽബുദ്ധതയുടെ ബലത്തിനാൽ ഗ്രാമക്കാർക്കു സഹായം ചെയ്തുകൊണ്ടിരുന്നാൽ പോരാ. ഗ്രാമക്കാരെ അവരുടെ ജീവിതപ്രശ്നങ്ങളെ അഭിമുഖീകരിക്കാൻ ശക്തിയുള്ളവരാക്കി, അഭിവൃദ്ധിപ്പെടുത്തണം. മില്ലുകളെ അധികമാക്കിയാൽ ജനങ്ങൾക്ക് ആവശ്യമായ വസ്ത്രം ലഭിക്കും. മില്ലുകളുടെ മേൽ ഗവർമ്മേണ്ടിന്റെ അധികാരം ഉണ്ടായിരുന്നാൽ വസ്ത്രത്തിന്റെ വിലയും കുറഞ്ഞേക്കും. ജനങ്ങളുടെ മേലുള്ള ചൂഷണവും അവസാനിക്കും. ന്യായമായ കൂലിയും കിട്ടും. പക്ഷേ, ഇന്ന് ജനങ്ങളെ അലസതയിൽനിന്നു രക്ഷിക്കുന്നതിന് ഖദർ വളരെയധികം സഹായിക്കും. ജനങ്ങളുടെയിടയിൽ സ്വരാജ്യസമ്പാദനത്തിനുവേണ്ട ശക്തിയെ ഉല്പാദിപ്പിക്കുന്നതു ഖദറാണ്. മററു സാധനങ്ങളും അതേവിധത്തിൽതന്നെ നിർമ്മിച്ചാൽ മാത്രമേ ഗ്രാമങ്ങൾ സ്വാവലംബനപൂർത്തി ചെയ്യുന്നവയാകയുള്ളു. സോപ്പു മുതലായ സാധനങ്ങൾ ഉവർ മണ്ണുകൊണ്ട് വീട്ടിൽതന്നെ ഉണ്ടാക്കി വസ്ത്രം വെളുപ്പിക്കാവുന്നതാണ്. ആ ചവുക്കാരത്തിൽ ടാററായോ ഗോദ്റെജോസോപ്പ് തൊഴിൽശാലകളിൽ ഉണ്ടാക്കിയവയിലുള്ള മണമുണ്ടായിരിക്കില്ല; അതു മിനുസവും നേർമ്മയുമുള്ള കടലാസിലും പെട്ടിയിലും അതു പൊതിഞ്ഞുവെച്ചിരിക്കയുമില്ല. എന്നാൽ ഖദറെപ്പോലെതന്നെ ഗ്രാമത്തിന്റെ സ്വാവലംബനപൂർത്തിയുടെ അംശം അതിലും അടങ്ങിയിരിക്കും. ഗ്രാമത്തിന് സർവ്വതോമുഖമായ അഭിവൃദ്ധി പ്രദാനം ചെയ്യാനുള്ള ശക്തിയുള്ളതെന്ന് ഖദറെപ്പററി ഇത്രനാളും ഞാൻ സങ്കല്പത്തിൽ കണ്ടിരുന്ന ചിത്രം ഇപ്പോൾ

മങ്ങിക്കഴിഞ്ഞിരിക്കുന്നു. ഞാൻ പ്രവർത്തകന്മാരോടു വീണ്ടും വീണ്ടും സംസാരിക്കുമ്പോൾ ആ ചിത്രത്തെ ഇനി എന്റെ കൈകൊണ്ടുതന്നെ ചീന്തിയെറിയേണ്ടതാണെന്നു തോന്നിപ്പോകുന്നു. ഖദർ മന്ത്രം നല്കിയ ആൾ ഞാൻതന്നെയാകയാൽ ഞാൻതന്നെ ഇതും ചെയ്യേണ്ടതാണ്. സത്യം ആവശ്യപ്പെടുന്നത് അതാണ്. പരാജയത്തിനാലോ ബലഹീനതയാലോ അല്ല, മനഃപൂർവ്വമായിട്ടുതന്നെ ഇതു ഞാൻ ചെയ്യും. ഖദറിന്റെ ശക്തിയെപ്പററി ഞാൻ പ്രതിപാദിച്ചതു കൂടുതലായിപ്പോയെങ്കിൽ ലോകത്തിന്റെ മുമ്പാകെ അതു തിരുത്തുകതന്നെവേണം.

**ജാജു:** നാം പ്രധാനമായി ഖദറിനെക്കുറിച്ചു പ്രതിപാദിച്ചത് വർഷത്തിൽ ചില മാസങ്ങളിൽ മററു വേലയൊന്നുമില്ലാത്ത ഗ്രാമീണന് ഒരു ചെറിയ തോതിൽ വരുമാനമുണ്ടാക്കിക്കൊടുക്കുന്ന കൈത്തൊഴിൽ ഖദറാണ് എന്നാണ്.

**ബാപ്പു:** ഇതോടുകൂടി ഞാൻ നിറുത്തിയില്ല. അതിന്റെ നൂലിൽ സ്വരാജ്യം കൊണ്ടുവരുന്ന ശക്തിയേയും ഞാൻ ചെലുത്തി.

**ജാജു:** അതെ; പക്ഷേ, ജീവിതത്തെ സമഗ്രമായി ബാധിക്കുന്ന ശക്തിയെ ഇപ്പോഴത്തേപ്പോലെ മറെറാരിക്കലും അങ്ങ് ഇത്ര നിർബ്ബന്ധപൂർവ്വം ഊന്നിപ്പറയുകയുണ്ടായിട്ടില്ല. ഏറെക്കുറെ മൂന്നു ലക്ഷം ആളുകൾ ഖദർ തൊഴിലിൽ ഏർപ്പെട്ടിരിപ്പുണ്ട്. അവരുടെയിടയിൽ ജീവനമാർഗ്ഗം, സ്വാവലംബനം എന്നിവ കൂടാതെ വേറെ ഗുണങ്ങളും അങ്ങ് ആഗ്രഹിക്കുംവിധം അത്രവേഗത്തിൽ ഉണ്ടാവുക സാദ്ധ്യമല്ല. പില്ക്കാലത്തിൽ ഉണ്ടായേക്കാം. ഖദർ വില്പനയെ നാം നിറുത്തിക്കളയുന്നതും ജനങ്ങൾ സ്വന്തമായി നൂല്ക്കുന്നതും അങ്ങയുടെ ആഗ്രഹങ്ങളല്ലേ?

**ബാപ്പു:** അതെ.

**ജാജു:** എന്നാൽ വില്പന നില്ക്കുന്നതോടൊപ്പം വമ്പിച്ച തോതിൽ കൂലിയ്ക്കുനൂല്പും നില്ക്കും.

**ബാപ്പു:** അതെ; എന്നാലും ബാക്കിവരുന്ന നൂല്പ് നൂലിഴമുഖേന സ്വരാജ്യം കൊണ്ടുവരുന്ന തരത്തിലുള്ളതായിരിയ്ക്കും. എന്തുകൊണ്ടെന്നാൽ ആ ശക്തി അതിൽ ഇരിക്കതന്നെ ചെയ്യുന്നുണ്ട്.

## പുതിയ പദ്ധതിമൂലം കുറയില്ല, കൂട്ടും

**ജാജൂ:** ഇന്ന് ഖദർ മുഖാന്തിരമായി 3 ലക്ഷം ആളുകളുമായി നമുക്കു ബന്ധപ്പെടുവാൻ കഴിഞ്ഞിട്ടുണ്ട്. എന്നാൽ തന്റെ ആവശ്യത്തിനു താൻതന്നെ നൂല്ക്കണമെന്ന് ജനങ്ങളോടു പ്രസ്താവിച്ചാൽ, പിന്നെ 30,000-ൽ കൂടുതൽ ആളുകളുമായി നമുക്കു ബന്ധം ഉണ്ടായിരിക്കില്ല.

**ബാപ്പു:** പിന്നീട്, ആ 30,000—ൽ നിന്നാരംഭിച്ച് 3 കോടി ആയെന്നും വരാം. എങ്ങിനെയായാലും അതിൽ വഞ്ചനയ്ക്ക് ഒരു മാർഗ്ഗവുമില്ല. അപ്പോൾ ഗ്രാമക്കാരെയും തൊഴിലാളികളേയും സ്തുതിച്ച് വേലചെയ്യിക്കേണ്ട ആവശ്യം വരില്ല. അവരുടെ ജീവിതത്തിൽ നമുക്കു ബന്ധമുണ്ടായിരിയ്ക്കും. മനസ്സിലുള്ള കാര്യങ്ങളെ പ്രവർത്തകൻ ഗ്രാമക്കാരോടും, ഗ്രാമക്കാർ പ്രവർത്തകനോടും തുറന്നുപറയും. ഇന്നാകട്ടെ, പണസ്സഞ്ചി കെട്ടിക്കൊണ്ടുപോയി, നൂററാൽ 4ണ തരാം, 6ണ തരാം എന്നു പറയുന്നു. നൂല്പുകാരുടെ കൂലി വർദ്ധിപ്പിക്കേണ്ടതാണ്. പുരുഷനു കൊടുക്കുംപോലെതന്നെ ഞാൻ സ്ത്രീയ്ക്കും കൂലികൊടുക്കും. പക്ഷേ, അവരോട്, കൂലിക്കായി നീ നൂല്ക്കുന്നത് എനിക്കിഷ്ടമല്ല. നിന്റെ സ്വന്തം വസ്ത്രാവശ്യത്തിനുവേണ്ടി നൂല്ക്കുക. നിന്റെ നൂൽ ഞാൻ നെയ്യിച്ചുതരാം. നിന്റെ കുഞ്ഞുങ്ങളെ ഞാൻ വിദ്യ അഭ്യസിപ്പിക്കാം, തൊഴിൽ പരിശീലിപ്പിക്കാം. നിന്റെ വരവുചെലവുകൾ പറയുക— എല്ലാ കാര്യങ്ങളിലും ഞാൻ സഹായമാക്കാം. നിന്റെ കഷ്ടപ്പാടുകളെ ഞാൻ ഇല്ലാതാക്കാം, എന്നു ഞാൻ പറയും. ആരംഭകാലം മുതല്ക്കേ ഞാൻ ഇതു ചെയ്തിരുന്നുവെങ്കിൽ, ഈ വിധത്തിലുള്ള പ്രവർത്തകരെ എനിക്കു കിട്ടിയിരുന്നുവെങ്കിൽ, ഇതിനകം നമുക്കു സ്വരാജ്യം ലഭിച്ചുകഴിയുമായിരുന്നു. എന്നാൽ, കഴിഞ്ഞതിനെപ്പററി എനിയ്ക്കു ഖേദമില്ല.

## നമ്മുടെ തെററ്

**ജാജൂ:** ഈവിധം പ്രബുദ്ധതയുള്ള വളരെ പ്രവർത്തകരെ ലഭിക്കുമെന്നു അങ്ങു വിചാരിയ്ക്കുന്നുണ്ടോ? ലഭിച്ചാൽ പിന്നെ യാതൊരു ബുദ്ധിമുട്ടുമില്ല.

**ബാപ്പു:** തെററു നമ്മുടേതാണ്. ഈ നോട്ടത്തോടുകൂടി

പ്രവൎത്തനം നടത്തുകയോ, പ്രവൎത്തകന്മാൎക്കു പരിശീലനം കൊടുക്കുകയോ നാം ചെയ്തിട്ടേ ഇല്ല. നാം നമ്മുടെ പ്രവൃത്തി ബദ്ധപ്പെട്ടു ചെയ്യുകയായിരുന്നു. ആലോചിച്ച്, ശാന്തമായിരുന്നു ചിന്തിച്ച്, പ്രവൃത്തി നടത്തിയിരുന്നെങ്കിൽ നമുക്കു ഇത്തരം ആളുകളെ ലഭിക്കുമായിരുന്നു.

**ജാജു:** നല്ല പ്രവൎത്തകർ ഗ്രാമത്തിൽ ചെന്നു താമസമുറപ്പിക്കണമെന്നു അങ്ങു പല തവണ പറഞ്ഞിട്ടുണ്ടല്ലോ.

**ബാപ്പു:** ഇതിനെ ആസ്പദമാക്കി ഞാൻ ചൎക്കയെ അഹിംസയുടെ ചിഹ്നം എന്നു വിളിച്ചു. നാം ഇതു ചെയ്തില്ലെങ്കിൽ ഖദറിനെപ്പററിയുള്ള നമ്മുടെ സങ്കല്പം സാക്ഷാത്തായി ഭവിക്കില്ല.

**ജാജു:** എങ്ങിനെയായാലും ഇന്നത്തെ സമൂഹത്തിൽനിന്നുതന്നെയല്ലേ പ്രവൎത്തകരും വരേണ്ടത്?

**ബാപ്പു:** ഇതാണു നമ്മുടെ മറുപടിയെങ്കിൽ അഹിംസ മുഖേന നമുക്കു സ്വരാജ്യം ലഭിക്കില്ല. അതായത് ഞാൻ വിഭാവനം ചെയ്യുന്ന സ്വരാജ്യത്തിന് ജനങ്ങൾ തയ്യാറായിട്ടില്ല.

ആകയാൽ, ഏകനായിരുന്നാലും ഞാൻ ഇതുതന്നെയാണു ചെയ്യേണ്ടത്. ചൎക്കാസംഘം, ഗ്രാമക്കൈത്തൊഴിൽ സംഘം, അടിസ്ഥാന വിദ്യാഭ്യാസസംഘം മുതലായ സംഘങ്ങൾ സഹായിച്ചാൽ നന്ന്. ജനങ്ങൾ നമ്മെ സഹായിക്കാതിരുന്നേയ്ക്കാം. അപ്പോൾ നമ്മളിൽ ഹിംസ നിറഞ്ഞിരിയ്ക്കുന്നുവെന്നും, നാം പറയുന്ന അഹിംസ അഹിംസയല്ല, ഭീരുത്വം മാത്രമാണെന്നും തീൎച്ചപ്പെടും.

**ജാജു:** ഇതെല്ലാം ശരിതന്നെ. പക്ഷേ, ഇതനുഷ്ഠിക്കുന്നത് എങ്ങിനെ എന്നതാണു പ്രശ്നം.

**ബാപ്പു:** അങ്ങിനെയാണെങ്കിൽ നാം പറഞ്ഞ വീരത്വമെല്ലാം വിട്ടുകളയേണ്ടതാണ്. വാസ്തവമായ സത്യത്തിൽ വിശ്വസിക്കുക. വേറെ യാതൊരുത്തരേയും നമ്മേക്കാൾ കുറഞ്ഞവരായി ഗണിക്കാതെ, എല്ലാവരേയുംപോലെ നമ്മളും എന്നു നാം ലജ്ജിക്കാതെ തുറന്നു പറയേണ്ടതാണ്. അതിനുശേഷം, സ്വരാജ്യം കിട്ടിയാലും, നമ്മുടെ വിശേഷശക്തികൊണ്ടു കിട്ടിയതായി സ്ഥാപിക്കാനും പാടില്ല.

# ഏഴാമത്തെ സംഭാഷണം

## (14—10—44)

## വിദ്യാഭ്യാസത്തിനുള്ള ഏർപ്പാട്

**ജാജു:** ഇപ്പോഠം ഗ്രാമാദിവൃദ്ധിപരമായ എല്ലാ പ്രവർത്തനങ്ങളും ചെയ്യേണ്ടിയിരിക്കുന്നു. ഇതിനായി യോഗ്യരായ പ്രവർത്തകരെ സമ്പാദിക്കയും, പരിശീലിപ്പിക്കയും ചെയ്യണം. വില്പനയ്ക്കായി ഖദർ ഉല്പാദിപ്പിയ്ക്കുന്ന സ്ഥിതി ആഗ്രഹിക്കത്തക്കതല്ല എന്നു കരുതണം. സ്വാവലംബനപൂർത്തിയ്ക്കുവേണ്ടി ഖദർ ഉല്പാദിപ്പിക്കണമെന്ന് നിർബ്ബന്ധിക്കണം. ഇതുമൂലം സംഘത്തിൻെറ പ്രവൃത്തി ചുരുങ്ങിപ്പോയാലും അതിൽ തെററില്ല. നൂലിനു ഖദർ കൊടുക്കണമെന്നല്ലാതെ, പണത്തിനല്ല എന്നാണ് ഇതിൻെറ അർത്ഥം. കൊണ്ടുവരുന്ന നൂൽ നെയ്യിക്കാൻ ഏർപ്പാടുചെയ്യണം. രണ്ടാമത്തെ പ്രശ്നം, ഈ പദ്ധതിയെ ഏതുതോതിൽ, എപ്പോഠംമുതൽ, നടപ്പിൽ വരുത്തണമെന്നതാണ്. ഇപ്പോഠംതന്നെ മുഴവൻ നൂലിനുമാത്രമേ ഖദർ കൊടുക്കയുള്ളു എന്നുപറഞ്ഞു വിടുകയാണോ, അതോ ഉറുപ്പികയ്ക്കു 4ണയ്ക്കു, മൂന്നിൽ ഒരുഭാഗത്തിന്, അര ഉറുപ്പികയ്ക്കു, എന്നിങ്ങിനെ ക്രമാനുകൂലമായി നൂൽവാങ്ങി ഖദർകൊടുത്തു, അങ്ങിനെ നൂലിൻെറ തോത് വദ്ധിപ്പിച്ചുകൊണ്ടുപോയി ഒരു ക്ലിപ്തകാലത്തിനകം മുഴവനും നൂൽതന്നെ വാങ്ങുകയാണോ വേണ്ടത്? ഈ പ്രവൃത്തി വളരെ ബുദ്ധിമുട്ടുള്ള ഒന്നാണെന്നതിൽ സംശയമില്ല. പ്രവർത്തകന്മാരെ ഈ പദ്ധതി നടപ്പിൽവരുത്താൻ പരിശീലിപ്പിയ്ക്കുന്നതിലും, ജനങ്ങഠംക്ക പറഞ്ഞു മനസ്സിലാക്കിക്കൊടുക്കുന്നതിലും, അങ്ങയ്ക്കു വളരെ പ്രവർത്തിക്കേണ്ടതായിവരും.

പിന്നീട്, വിദ്യാഭ്യാസത്തിനുവേണ്ട ഏർപ്പാടും ഇരിക്കുന്നു. പ്രവർത്തകരെ പരിശീലിപ്പിക്കുന്നതിനായി ഓരോ സംസ്ഥാനത്തിലും വിദ്യാലയങ്ങഠം രൂപവൽക്കരിക്കണം. അവകളിലേക്കുവേണ്ട പാഠപദ്ധതി തയ്യാറാക്കണം. ഈ പ്രവർത്തനത്തിനു യോഗ്യതയുള്ള അദ്ധ്യാപന്മാരെ കിട്ടുന്നതു വളരെ പ്രയാസം. ഒന്നാം തരക്കാരായ പ്രവർത്തകന്മാർ തങ്ങഠം പ്രവൃത്തിചെയ്യുന്ന സ്ഥലത്തെതന്നെ തപോഭൂമി എന്നുകരുതി അതിനെ വിട്ടുപോവാൻ ഇഷ്ടപ്പെടുന്നില്ല. തങ്ങളുടെ ഗ്രാമം, താലൂക്ക്, അല്ലെങ്കിൽ ജില്ലാതന്നെയായിരിക്കും അവ

രുടെ കാര്യാലയം. അങ്ങുതന്നെയാണ് അവരുടെ ഈ പോക്കിനെ ആദരിച്ചത്. ഈ സമത്ഥരായ പ്രവത്തകന്മാരിൽ കുറേപ്പേരേയെ ങ്കിലും അവരുടെ സ്ഥലത്തുനിന്നു മാററി, വിദ്യാലയങ്ങളിൽ ഇരു ത്താതെ ഈവേല എങ്ങിനെ സാദ്ധ്യമാകും? ഗ്രാമപ്രവത്തകക്കു യഥാ ത്ഥമായ പരിശീലനവും ലക്ഷ്യവും നൽകുവാൻ ഇവരെക്കൊണ്ടെ ല്ലാതെ വേറെ ആരെക്കൊണ്ടു സാധിക്കും?

**ബാപ്പു:** ഖദർവേല ആരംഭിച്ചപ്പോഠം ഒരൊററസ്ഥലത്തു മാത്രമേ ആരംഭിച്ചുള്ളു. ഇതിലും അതേപ്രകാരംതന്നെ നടക്കും. ആരംഭത്തിൽ ഇവിടെ ആരംഭിച്ചിരിക്കുന്ന വിദ്യാലയം പ്രവൃത്തി നടത്തും. ഇവിടെത്തന്നെ നിപുണന്മാരെ പരിശീലിപ്പിച്ച് മററു സ്ഥലങ്ങളിലേക്കയക്കണം. അവരുടെ മേൽനോട്ടത്തിൽ അവിടെ വേറെ പ്രവത്തകന്മാർ പരിശീലിപ്പിക്കപ്പെടും. അവർചെന്ന് പിന്നേയും പല സ്ഥലങ്ങളിൽ പ്രവൃത്തിതുടങ്ങും.

**ജാജു:** ഇതിന് അധികകാലം വേണ്ടിവരും. 5 മുതൽ 10 വഷങ്ങഠംവരെ ആയേക്കാം.

## ഉത്സാഹത്തുള്ളലുള്ള പ്രവത്തകർ ആവശ്യം

**ബാപ്പു:** ആയേക്കാം. എന്നാൽ ഞാൻ അങ്ങിനെ വിചാരിക്കുന്നില്ല. നാം ആദ്യമായി തിരഞ്ഞെടുക്കുന്ന പ്രവത്തക ന്മാർ പണ്ടേതന്നെ നല്ല പഴക്കമുള്ളവരായിരിക്കും. അവർ പരി ശീലനംനേടി പുറപ്പെടുന്നതിന് അധികകാലം വേണ്ടിവരില്ല. ഏറെക്കുറെ അവർ തയ്യാറായിക്കഴിഞ്ഞാൽ 'ഇനി പോയി പ്രവ ത്തനത്തിലേപ്പെട്ട് ജ്ഞാനാഭിവൃദ്ധി ഉണ്ടാക്കിക്കൊള്ളുക' എന്നു നാം പറയും. ആകയാൽ, അധികകാലം വേണ്ടിവരും എന്ന ഭയം എനിക്കില്ല. വേണ്ടിവരുന്നെങ്കിൽ വരട്ടെ. വേറെ മാഗ്ഗമില്ലെ ങ്കിൽ ഇന്നു നടക്കുന്നതുതന്നെ നടക്കട്ടെ. ഇന്ന് ഉയന്നതരം പ്രവ ത്തകന്മാരെ കിട്ടുന്നില്ലെങ്കിൽ വേണ്ട. കഴിയുംവിധം ശ്രമിക്കാം. പിന്നീടു കിട്ടുന്നവരെക്കൊണ്ടു അന്നു നടത്താം.

**ജാജു:** 1920-ൽ വന്ന പ്രവത്തകന്മാർ തങ്ങളുടെ യോഗ്യ തയെ സ്പഷ്ടമാക്കുകയുണ്ടായി. അതിനുശേഷം അത്ര വമ്പിച്ചതോ തിൽ ഉയന്ന യോഗ്യതയുള്ളവർ വന്നില്ല. കുറേപേർ ഇന്നും വരുന്നു ണ്ട്. പക്ഷേ, വളരെ കുറച്ചുപേർമാത്രം.

**ബാപ്പു:** കാരണംഎന്തെന്നാൽ നമ്മുടെ വേലയിൽ വലിയ വൈകല്യങ്ങാം ഇരിക്കുന്നു. ഏററവും യോഗ്യതയുള്ളവരെ ആകർഷിക്കത്തക്ക പ്രവർത്തനപദ്ധതിയും കുറവാണ്. ബുദ്ധിയുടെ വളർച്ചയ്ക്കു സന്ദർഭം ഉള്ളതായി അറിയുന്നില്ല. ബുദ്ധിയുടെ വളർച്ച എല്ലാവക്കും ആവശ്യമല്ലേ? അതിനാൽ ഈ വേലയിൽ പലക്കും അഭിരുചിയുണ്ടാവില്ല. ഇതല്ലാതെ, മററു സ്ഥലങ്ങളിൽ ലഭിക്കുന്ന വരുമാനവും ഇവിടെയില്ല. എന്നാൽ, പണത്തേക്കാാം കൂടുതൽ തടസ്സം യഥാർത്ഥമായ അറിവിൻെറ അഭാവമാണ്. ഖാദിപ്രവർത്തകന്മാരുടെയിടയിൽ ഒരുവക അജ്ഞത കുടികൊണ്ടിരിക്കുന്നതായി അവക്കു തോന്നുകയാൽ അവർ ഇതുമൂലം വശീകരിക്കപ്പെടുന്നില്ല. ഖാദിപ്രവർത്തകരെ അവർ പരിഹസിച്ചുവന്നു. 'ഖദർ ഭക്തൻ! ഖദർ എങ്ങിനെയോ ഉടുക്കുന്നു. അതും വൃത്തിയായി ഉടുക്കുന്നില്ല. അഴുക്കിൻെറയും കറയുടേയും കാര്യം പറയേണ്ട. ലോകവിജ്ഞാനമോ അവക്കു തീരെയില്ല!' എന്നു അവർ പറഞ്ഞുവന്നു. ചക്രയെക്കുറിച്ചുള്ള ശാസ്ത്രീയജ്ഞാനമില്ല. ഉണ്ടായാലും മററുള്ളവക്കു പറഞ്ഞുകൊടുക്കാനുള്ള ഉത്സാഹമോ ശക്തിയോ പൂജ്യം. "എനിക്കു ഇതു വ്യക്തമാക്കിത്തരൂ," എന്നു ഒരാാം ആവശ്യപ്പെട്ടാൽ അവരെക്കൊണ്ട് അതു വ്യക്തമാക്കിക്കൊടുക്കാൻ കഴിയില്ല. നാം ഗ്രാമക്കാരുടെയിടയിൽ ഇരുന്നു പ്രവൃത്തിചെയ്തില്ല. ചെന്നവരും കാര്യങ്ങാം വിശദപ്പെടുത്തിക്കൊടുക്കാനുള്ളരീതി പഠിച്ചില്ല. നാം അങ്ങിനെ ചെയ്തിരുന്നുവെങ്കിൽ, നമ്മുടെ വിഷയത്തിൽ വിദഗ്ദ്ധന്മാരായി, സാമ്പത്തികശാസ്ത്രജ്ഞരെനോക്കി 'നിങ്ങാംക്കറിയാവുന്നതെന്തെന്ന് ഞങ്ങാംക്കറിയാം. എന്നാൽ ഞങ്ങാംക്കുള്ള അനുഭവജ്ഞാനം നിങ്ങാംക്കില്ല. അതു നിങ്ങാംക്ക് ഞങ്ങളുടെ അടുത്തുനിന്നു പഠിക്കാം" എന്നു പറയാൻകഴിയുന്ന ഒരു നിലയിൽ വരുമായിരുന്നു.

## പുതിയ മതിപ്പ്

**ജാജു:** നമുക്ക് അറിവുകുറവ്, നമ്മളിൽ പല വൈകല്യങ്ങളും ഉണ്ടെന്നുള്ളതും വാസ്തവം. എന്നാലും, നമ്മുടെ മാനദണ്ഡം തികച്ചും വ്യത്യസ്തമല്ലേ?

**ബാപ്പു:** അങ്ങിനെ ഇരുന്നുകൊള്ളട്ടെ. എന്നാൽ അവരോട് "നിങ്ങാം മതിപ്പു നിശ്ചയിക്കുന്നതു ശരിയല്ല" എന്നു പറയാൻ കഴിയുംവിധം നമുക്കു ശക്തിഉണ്ടായിരിക്കണം.

**ജാജു:** ആത്മീയമതിപ്പിനേയും ലൌകികമതിപ്പിനേയും എങ്ങിനെ താരതമ്യപ്പെടുത്താൻകഴിയും?

**ബാപു:** ഇതാണ് അതിന്റെ മഹത്വം, ഇത്രമാത്രംആണ് അതിന്റെ ആത്മീയമതിപ്പ് എന്നു പറയാമല്ലോ. ഇതിനെ നിങ്ങൾ ലോകസമക്ഷം സ്ഥാപിക്കുക.

ഖദർമാത്രം തനിച്ച് നടപ്പിൽവരില്ലഎന്ന് എനിക്ക് ഇന്നു ബോദ്ധ്യമായാൽ അത് ലോകത്തോടുപറയുകതന്നെവേണം. ഗവ ണ്മെണ്ടിന്റെ അറിയിപ്പുകളിൽപോലും കല്ലുടയ്ക്കൽ, റോഡുനിർമ്മാ ണം മുതലായവയെപ്പോലെ ചർക്കയും ക്ഷാമനിവാരണസാധന മെന്ന് സമ്മതിയ്ക്കപ്പെടുന്നു. ഖദർ ഒരു നിവാരണസാധനമാകു മെന്നു പറയാൻ നിങ്ങൾക്കും സാധിച്ചിരിക്കുന്നു. അതിന്റെ ആ നില പോരാ. പക്ഷേ, നാം സമഗ്രസാമ്പത്തികതത്വത്തെ സ്ഥാപിക്കയാണ വേണ്ടത്.

സ്വാവലംബനപദ്ധതിയിൽ ഉള്ള വൈകല്യങ്ങളെ നമുക്ക് അനുഭവത്തിൽനിന്നു കാണാൻകഴിയും. വില്പനഖദറും കുറച്ചുകാല ത്തേയ്ക്കു നടക്കട്ടെ. എന്നാൽ, സംഘത്തിന്റെ നോട്ടം സ്വാവ ലംബനപൂർത്തിതന്നെയായിരിക്കും. അതിനുവേണ്ടിയാണ് പ്രവ ർത്തകന്മാർ തങ്ങളുടെ മുഴുവൻശക്തിയും ചിലവിടേണ്ടത്.

**ജാജു:** ഈ സംഭാഷണം ഇതോടുകൂടി അവസാനിപ്പിക്കാം.



# സർവ്വോദയഗ്രന്ഥാവലി



| | | | | |
|---|---|---|---|---|
| 1 | ബാപ്പുജിയുടെ സ്വത്ത് — (ആചാര്യ കൃപലാനി, വിനോബാഭാവെ, ധീരേന്ദ്രമജുംദാർ, ആര്യനായകം, ശ്രീനിവാസൻ) | 0 | 4 | 0 |
| 2 | വിപ്ലവചർക്ക — (ധീരേന്ദ്രമജുംദാർ) | 0 | 4 | 0 |
| 3 | ബാപ്പു എന്റെ അമ്മ — (മനുബെൻഗാന്ധി) | 1 | 0 | 0 |
| 4 | തക്ലിശാസ്ത്രം — (സത്യൻ) | 0 | 8 | 0 |
| 5 | ആശ്രമഭജനാവലി — | 0 | 8 | 0 |
| 6 | ചർക്കാശാസ്ത്രം — (ആർ. വിശ്വനാഥൻ) | 0 | 6 | 0 |
| 7 | സർവ്വോദയം — (ഗാന്ധിജി) | 0 | 8 | 0 |
| 8 | പരുത്തി കുരുകളയൽ, തുന്നായി, പഞ്ഞിയടിക്കൽ — (സത്യൻ) | 0 | 8 | 0 |
| 9 | ആത്മപരിശോധന — (ഗാന്ധിജി) | 0 | 12 | 0 |
| 10 | മലമൂത്രശുചീകരണം — (വല്ലഭസ്വാമി) | 0 | 8 | 0 |

എല്ലാ ഖാദിവസ്ത്രാലയങ്ങളിലും, ചുവടെചേർക്കുന്ന വിലാസത്തിലും ലഭിക്കുന്നതാണ്:

**മാനേജർ,**

**ചർക്കാസംഘം പ്രസിദ്ധീകരണവകുപ്പ്,**

**രാമനാഥപുരം, പാലക്കാട്.**